

കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, ദുഃഖിതരെപ്പോലെയായിരുന്നെങ്കിലും നീ സദാ ആനന്ദിച്ചുകൊണ്ടിരുന്നു; ദരിദ്രയായിരുന്നെങ്കിലും അനേകരെ സമ്പന്നരാക്കുന്നു; ഒന്നുമില്ലാത്തവരെപ്പോലെയായിരുന്നെങ്കിലും നീ എല്ലാം ഉള്ളവളാകുന്നു. എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.

2021

HAPPY NEW YEAR



**ജനുവരി ഒന്ന്**

**നാമഹേതുക തിരുനാൾ ആഘോഷിക്കുന്ന**
**മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും**
**പിതാവുമായ അത്യഭിവന്ദ്യ കർദ്ദിനാൾ മേജർ ആർച്ച്ബിഷപ്പ് മോറാൻ മോർ ബസേലിയോസ്**
**ക്ലീമിസ് കാതോലിക്കാ ബാവാ തിരുമേനിക്ക് ആശംസകൾ !**

## ക്രൈസ്തവ കാഹളം

ജനുവരി 2021 • വാല്യം 82 • ലക്കം 1







# ഉള്ളടക്കം

എഡിറ്റോറിയൽ

# പുതുവത്സരത്തിൽ പുഷ്പിക്കുവാൻ...

എന്തും ജന്മമെടുക്കുന്നത് ഇരുട്ടിലൂടെ അത് കടന്നുപോകുമ്പോഴാണ്. വെളിച്ചത്തിലല്ലാതെ ഒന്നും പുഷ്പിക്കുന്നില്ല. പുതിയൊരു വത്സരത്തിലേക്ക് കാലെടുത്തുവയ്ക്കുമ്പോൾ ഈ ചിന്ത നമ്മെ വല്ലാതെ സ്വാധീനിക്കും. രണ്ടായിരത്തി ഇരുപത് നാം അധികം ഓർത്തെടുക്കാൻ ആഗ്രഹിക്കാത്ത ഒരു കാലഘട്ടമായിരിക്കും. പിൽക്കാലത്ത് കഴിഞ്ഞു പോയ നാളുകളെ പിൻതിരിഞ്ഞു നോക്കുമ്പോൾ രണ്ടായിരത്തി ഇരുപത് നമ്മുടെ ജീവിതത്തിന്റെ ചരിത്രത്തിനു മുകളിൽ വീഴ്ത്തിയ കരിനിഴൽ അത്രത്തോളം വലുതായിരുന്നു. പക്ഷേ അതിൽ നിന്ന് നാം പുറത്തു വരികയാണ് പുതു ജന്മമാണ് നാം സ്വീകരിക്കുന്നത്. നമ്മുക്കു ചുറ്റും പ്രഭയോടെ നിറഞ്ഞു നിൽക്കുന്ന വെളിച്ചത്തിന്റെ നടുവിൽ നാം പുഷ്പിക്കുവാൻ പോവുകയാണ്.

ജീവിതത്തിന്റെ ഓരോ ദിവസവും ഒരു നിയോഗത്തോടെയാണ് നാം എഴുന്നേൽക്കുന്നത്. ആ നിയോഗ പൂർത്തിക്കായിട്ടാണ് നമ്മുടെ ചിന്തയും വാക്കും പ്രവർത്തിയും എല്ലാം നാം സമർപ്പണം ചെയ്യുന്നത്. ഫലം കാണാതെ പോകുന്ന ദിവസങ്ങളില്ല വാക്കുകളില്ല ചിന്തയില്ല പ്രവർത്തിയുമില്ല. അങ്ങനെ ഫലമണിയുന്ന ഒരു ജീവിതം നമ്മുടെ ലക്ഷ്യമാകുമ്പോൾ കടന്നു വന്ന ഇരുട്ടിന്റെ വഴികൾ നമ്മെ ഭയപ്പെടുത്തുകയില്ല. സംശയങ്ങളും നിരാശയും നമ്മെ വല്ലാതെ പിടികൂടിയിട്ടുണ്ട് ഇതിൽ നിന്നാണ് നമുക്ക് ഒരു ഉയിർത്തെഴുന്നേൽപ്പ് ആവശ്യമായിട്ടുള്ളത്. പുതുവർഷം അത്തരം ഒരു ഉയിർത്തെഴുന്നേല്പിന്റെ വർഷം ആയിരിക്കണം നമുക്ക്. ധൈര്യത്തോടെയാണ് നാം ഈ വർഷത്തെ സമീപിക്കേണ്ടത്. നമ്മുടെ നിയോഗത്തെക്കുറിച്ച് പരിപൂർണമായും നമ്മൾ ബോധ്യമുള്ളവരാണ് എങ്കിൽ നമുക്ക് നമ്മുടെ ജീവിതത്തെ സ്നേഹിക്കുവാനും ഇഷ്ടപ്പെടുവാനും കഴിയും. നമുക്ക് വെറുക്കുവാനോ വിഷമിക്കുവാനോ ഭയപ്പെടാനോ ഒന്നും തന്നെ നമ്മുടെ കൺമുൻപിൽ ഉണ്ടാകില്ല ലക്ഷ്യത്തിലെത്തേണ്ട, യാഥാർത്ഥ്യമാകേണ്ട ഒരു നിയോഗം നമ്മുടെ മുനപിൽ നാം നടന്നോ ഓടിയോ എത്തിച്ചേരേണ്ട ദൂരത്ത് ഉണ്ട് എങ്കിൽ നമുക്ക് അത് സ്വന്തമാക്കിയെ മതിയാവുകയുള്ളൂ.

കർത്താവിന്റെ കല്ലറയിലേക്ക് ഓടിപ്പോയ സ്ത്രീകൾ വെള്ളിയാഴ്ച അവന്റെ മരണവും അവന്റെ കബറടക്കവും നേരിൽ കണ്ടവരാണ്. എങ്കിലും ആഴ്ചയുടെ ആദ്യദിവസം അവർ അതിരാവിലെ ആ കല്ലറയിലേക്ക് ഓടിപ്പോകുന്നത് പ്രതീക്ഷകളോടെ ആയിരുന്നു. എന്തായിരുന്നു അവരുടെ പ്രതീക്ഷ എന്നുള്ളത് നാം മനസ്സിലാക്കേണ്ടതാണ്. ഇന്നും രണ്ടായിരത്തി ഇരുപത്തിയൊന്നിന്റെ പുലർച്ചയ്ക്കായി നാം കാത്തിരിക്കുമ്പോൾ കോവിഡ് എന്ന മഹാമാരിയെ അതിജീവിക്കുവാൻ ഈ ലോകത്തിനു സാധിക്കും എന്നുള്ള ആ ഒരു വലിയ പ്രത്യാശയും പ്രതീക്ഷയും ആണ് നമുക്കുള്ളത്. അപ്രതീക്ഷിതമായ അടച്ചുപൂട്ടൽ, ആരാധാനാലയങ്ങളിൽ നിന്നുള്ള അകന്നു നിൽക്കൽ, തൊഴിൽ നഷ്ടപ്പെടൽ, തൊഴിൽ ദിനങ്ങളുടെ ഗണ്യമായ കുറവ്, സാമ്പത്തിക തകർച്ച, പ്രിയപ്പെട്ടവരുടെ വേർപാട്, ഒരു നോക്ക് കാണുവാൻ കഴിയാതെ അവരുടെ ശവസംസ്കാരം ഇവയൊക്കെ നമ്മുടെ മനസ്സിനെ വല്ലാതെ മുറിപ്പെടുത്തിയിട്ടുണ്ട്. രണ്ടായിരത്തി ഇരുപത്തിയൊന്ന് ഈ മുറിവുകളിൽ നിന്നുള്ള സൗഖ്യത്തിന്റെ കാലമായിരിക്കും. പ്രതീക്ഷയോടെ പ്രത്യാശയോടെ നമുക്ക് പുതുവത്സരത്തെ വരവേൽക്കാം.

**ഏവർക്കും പുതുവത്സരാശംസകൾ!**



ഫാ. ബോവസ് മാത്യു
ചീഫ് എഡിറ്റർ,
bovasmathew@gmail.com 9447661943

## പിതൃമൊഴി



# കൊറോണയേയും നമ്മൾ അതിജീവിക്കും

സന്തോഷവും സമാധാനവും നൽകുന്ന ക്രിസ്തുമസ് രാവുകളിൽ നിന്ന് ഒരു പുതുവർഷത്തിലേക്ക് നാം പ്രവേശിക്കുന്നു. കൊറോണ വൈറസിന് ഒരു വാക്സിൻ കണ്ടെത്തിയിരിക്കുന്നു. കോവിഡ് അവശേഷിപ്പിച്ച ആശങ്കകളെക്കാൾ ദൈവം നൽകുന്ന പ്രത്യാശയോടെ നാം പുതുവർഷത്തെ എതിരേൽക്കുവാൻ പോകുന്നു. ദൈവത്തിൽ ആശ്രയിച്ച് നമ്മൾ അതിജീവിക്കും, ഏതൊരു മഹാമാരിയേയും ദുരന്തത്തെയും. ദൈവത്തെ കൂടാതെ പ്രത്യാശ ഇല്ലെന്ന് പൗലോസ് അപ്പസ്തോലൻ പഠിപ്പിക്കുന്നു (എഫേ 2/12). പ്രത്യാശയുടെ അടിസ്ഥാനം ദൈവമാണ്. ഈ ദൈവത്തിൽ ആശ്രയിച്ചാണ് നാം മുൻപോട്ടു പോകുന്നത്. നമുക്ക് ലഭിച്ചിരിക്കുന്ന പ്രത്യാശ ഭാവിയിലേക്കുള്ള ഒരു മുന്നറിയിപ്പ് എന്നതിലുപരി വർത്തമാനകാലത്തിൽ ജീവിക്കുന്നതിനുള്ള ധൈര്യവും ആഗ്രഹവും പകരുന്ന ഒന്നാണ്. "താൻ കാണുന്നതിനെ ഒരുവൻ എന്തിന് പ്രത്യാശിക്കണം" (റോമ 8 24). വർത്തമാനകാലം എത്ര ഉൽക്കണ്ഠ നിറഞ്ഞതാണെങ്കിലും ദൈവം നൽകുന്ന പ്രത്യാശ നമ്മെ ധൈര്യപ്പെടുന്നു. മഹത്തായ ആ പ്രത്യാശ ദൈവീകമായ സ്നേഹത്തിലേക്കും ഉറപ്പിലേക്കും നമ്മെ കൂട്ടിക്കൊണ്ടു പോകും. പച്ചയായ പുൽത്തകിടിയിൽ വിശ്രമവും ശാന്തമായ ജലാശയത്തിൽ ഉന്മേഷവും ദൈവം തരുന്ന ഇടയ സമ്മാനമാണ് ."മരണത്തിന്റെ നിഴൽവീണ താഴ്വരയിലൂടെയാണ് ഞാൻ നടക്കുന്നതെങ്കിലും അവിടുന്ന് കൂടെ ഉള്ളതിനാൽ ഞാൻ ഭയപ്പെടുകയില്ല" ( സങ്കീ 23).

നിന്റെ ഏകമകനെ എനിക്കായി ബലി കഴിക്കണം എന്ന് യഹോവ അബ്രാഹാമിനോടു കല്പിച്ചപ്പോൾ 'വലിയ ഒരു ജനതതി' എന്ന പ്രത്യാശ അണഞ്ഞുവെന്ന് അബ്രഹാം വിചാരിച്ചുവെങ്കിലും ബലിക്കുള്ള മൃഗത്തെ ദൈവം തരുമെന്ന് അബ്രഹാം മകനെ ബോധ്യപ്പെടുത്തി. വാഗ്ദാനങ്ങളിൽ വിശ്വസ്തനായ ദൈവത്തെയാണ് നാം സംഭവാന്ത്യം കാണുന്നത്.

ഫറവോന്റെ സൈന്യത്തിന്റെ കുളമ്പടി നാദം! മുൻപിൽ അലറി അടുക്കുന്ന തിരമാല! ചെങ്കടലിൽ ജലത്തിൽ കാലെടുത്തുവച്ചു നിൽക്കുന്ന ഇസ്രായേൽജനം! മോശയെന്ന പച്ചയായ മനുഷ്യൻ യഹോവയോട് സംസാരിക്കുവാൻ തത്രപ്പെടുന്നു! ചെങ്കടൽ ഭാഗിച്ചു വഴിനടത്തി. എങ്ങനെയാണ് ഈ പ്രത്യാശ ഗീതം തയ്യാറായത് മകനെ, മകളെ നീ വിശ്വസിക്കുന്ന ദൈവം വാഗ്ദാനങ്ങളിൽ വിശ്വസ്തനായ ദൈവമാണ്, മറക്കാതിരിക്കുക.

യേശുക്രിസ്തുവിൽ വിശ്വസിക്കുന്നവൻ ഉത്ഥാനത്തിന്റെ മകനോ/മകളോ ആകുന്നു. യേശുക്രിസ്തുവിന്റെ കുരിശു മരണത്തിൽ പ്രത്യാശയുടെ സുഗന്ധം കലർത്തിയതാണ് ഉത്ഥാനം. ക്രിസ്തുശിഷ്യന്റെ/ക്രിസ്താനുകരണത്തിന്റെ ജീവശ്വാസമാണത്. അതിന്റെ സുരക്ഷിതത്വം അസാധാരണ മാണ്. "എന്നിൽ വിശ്വസിക്കുന്നവൻ മരിച്ചാലും ജീവിക്കും" എന്ന് യേശുകർത്താവ് പഠിപ്പിച്ചത് ഓർക്കുന്നില്ലേ? "അദ്ധ്വാനിക്കുന്നവനും ഭാരം വഹിക്കുന്നവരുമായ നിങ്ങൾ എല്ലാവരും എന്റെ അടുക്കൽ വരുവിൻ ഞാൻ നിങ്ങളെ ആശ്വസിപ്പിക്കാം" (മത്താ 11: 28 – 29). യേശുകർത്താവിന്റെ ഈ വാഗ്ദാനത്തിൽ മകനേ/മകളേ നീ പ്രത്യാശ അർപ്പിച്ചാൽ നീ മഹത്വം കാണും!

**ഏവർക്കും പ്രത്യാശ നിറഞ്ഞ**
**ഒരു പുതുവത്സരം നേരുന്നു.**

നിങ്ങളുടെ പിതാവ്

+Baselios Cleemis

✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്
മേജർ ആർച്ച്ബിഷപ്പ്-കാതോലിക്കോസ്



റവ. ഫാ. ഷീൻ പാലക്കുഴി

# ജീവിക്കുന്ന വർഷമല്ല, വർഷിക്കുന്ന ജീവിതം

ജീവിക്കുന്ന വർഷമല്ല, വർഷിക്കുന്ന ജീവിതമാണ് പ്രധാനം എന്നു പറഞ്ഞത് കവി സച്ചിദാനന്ദനാണ്. ഒരു പുതിയ വർഷത്തിലേക്കു കാലൂന്നുമ്പോൾ തീർച്ചയായും ഓർമ്മിക്കേണ്ട ഒരു വാചകമാണിത്. ഇക്കാലമത്രയും ഈ ഭൂമിയിൽ കഴിഞ്ഞിട്ട് നമ്മുടെ ജീവിതം കൊണ്ട് ഈ ഭൂമി എത്ര മെച്ചമായിട്ടുണ്ട്? എത്ര പേർക്ക് നന്മ ചെയ്യാൻ കഴിഞ്ഞിട്ടുണ്ട്? എത്ര ഗുണപരമായി നിങ്ങളുടെ പരിസരങ്ങളെ സ്വാധീനിക്കാൻ കഴിഞ്ഞിട്ടുണ്ട്? ഫലമില്ലാത്ത അത്തിമരം കണക്കെ തഴയ്ക്കുകയായിരുന്നോ ഇതുവരെ? ജിവിക്കുന്ന വർഷങ്ങളെ ഇത്രയേറെ എണ്ണിയിട്ടും വർഷിക്കുന്ന ഒരു ജീവിതമാകാൻ കഴിഞ്ഞില്ലെന്നോ? തുടർന്നു വായിക്കുമ്പോൾ വർഷിക്കുന്ന ജീവിതം എന്താണെന്ന് നിങ്ങൾക്കു മനസ്സിലാവും.

നിങ്ങൾ ഉറക്കത്തിൽ കാണുന്നതല്ല, നിങ്ങളെ ഉറങ്ങാൻ അനുവദിക്കാത്തതാണ് യഥാർത്ഥ സ്വപ്നമെന്ന് പറഞ്ഞത് എ പി ജെ അബ്ദുൾ കലാമാണ്. എന്നാൽ എങ്ങനെയാണ് നമ്മെ ഉറങ്ങാനനുവദിക്കാത്ത സ്വപ്നങ്ങളുണ്ടാവുന്നത്? ചിലപ്പോൾ അത് നിരാശയിൽ നിന്നും വേദനയിൽ നിന്നുമൊക്കെ ആവാം. ഏൽക്കേണ്ടി വന്ന കടുത്ത അപമാനത്തിൽ നിന്ന് ഒരു വലിയ സ്വപ്നമുണ്ടായ കഥയാണ് ഇത്. 1929-ൽ അമേരിക്കയിലെ അറ്റ്ലാൻറയിൽ ജീവിച്ചിരുന്ന കറുത്ത വർഗ്ഗക്കാരായ ദമ്പതികൾക്ക് ഒരു മകൻ പിറന്നു. അമേരിക്കയിൽ വർണ്ണവിവേചനം കൊടികുത്തി വാണിരുന്ന കാലമായിരുന്നു അത്. വെള്ളക്കാർ ഉയർന്നവരെന്നും കറുത്ത വർഗ്ഗക്കാർ താഴ്ന്നവരെന്നുമുള്ള ഹീനമായ സാമൂഹ്യ സ്ഥിതി നിലവിലിരുന്ന കെട്ടകാലം. ഈ വ്യവസ്ഥിതിയോടുള്ള അടങ്ങാത്ത പ്രതിഷേധം ഉള്ളിലൊതുക്കിയാണ് ഓരോ കറുത്ത വർഗ്ഗക്കാരനും അവിടെ ജീവിച്ചിരുന്നത്. തങ്ങളുടെ മക്കൾ മറ്റേതൊരു വെള്ളക്കാരനേയും പോലെ കൊള്ളാവുന്നവരാണെന്ന് അവരെ ബോധ്യപ്പെടുത്തുക എന്നത് കറുത്ത വർഗ്ഗക്കാരായ മാതാപിതാക്കളുടെ വലിയ ധർമ്മസങ്കടമായിരുന്നു. വിവേചനത്താലും നീതി നിഷേധത്താലും നീറിപ്പുകഞ്ഞിരുന്ന അത്തരമൊരു സാമൂഹ്യ സാഹചര്യത്തിലേക്കാണ് ആ കുഞ്ഞ് ജനിച്ചു വീണത്.

കറുത്ത വർഗ്ഗക്കാരായ കൂട്ടുകാർക്കൊപ്പം കളിച്ച്, കറുത്ത വർഗ്ഗക്കാർക്കുള്ള പ്രത്യേക സ്കൂളിൽ പഠിച്ച് അവൻ വളർന്നു. അക്കാലത്ത് എല്ലാ പൊതു ഇടങ്ങളിലും വർണ്ണവിവേചനം നിലനിന്നിരുന്നു. വളരെ വിശാലമായ ഒരു സമൂഹത്തിൽ ഒരു ജയിലിലെന്ന പോലെ അവനു ശ്വാസം മുട്ടി. ഏതാണ്ട് പതിനാലു വയസ്സു മാത്രം പ്രായമുള്ളപ്പോൾ, സ്കൂൾ പഠനകാലത്ത് ഒരു യാത്രയ്ക്കിടയിൽ നടന്ന ഒരു സംഭവം അവനെ വല്ലാതെ വേദനിപ്പിച്ചു. ജോർജിയയിലെ ഡബ്ലിനിൽ നടന്ന ഒരു പ്രസംഗ മത്സരത്തിൽ പങ്കെടുക്കാൻ വേണ്ടിയാണ് തന്റെ ടീച്ചർക്കൊപ്പം അവനാ യാത്ര പോയത്. മത്സരത്തിൽ അവനു സമ്മാനം കിട്ടി. വിജയിയായി വളരെ സന്തോഷത്തോടെ അറ്റ്ലാന്റയിലേക്കു ബസിൽ മടങ്ങി വരുന്ന വഴിക്ക് വെള്ളക്കാരായ യാത്രക്കാർക്കു വേണ്ടി ഇരുന്ന സീറ്റിൽ നിന്ന് എഴുന്നേറ്റു കൊടുക്കാൻ അവൻ നിർബന്ധിതനായി. വിസമ്മതിച്ചപ്പോൾ വെള്ളക്കാരനായ ഡ്രൈവർകടുത്ത ഭാഷയിൽ അവനെ വളരെ ശകാരിക്കുകയും വംശീയമായി അധിക്ഷേപിക്കുകയും ചെയ്തു. ഒടുവിൽ ഗത്യന്തരമില്ലാതെ അവന് സീറ്റിൽ നിന്ന് എഴുനേൽക്കേണ്ടി വന്നു. അതായിരുന്നു അവിടുത്തെ നിയമം. മുറിവേറ്റ മനസ്സുമായി അറ്റ്ലാന്റയിലെത്തും വരെ, ഏതാണ്ട് 36 മണിക്കൂർ അവൻ ബസിൽ നിന്നു കൊണ്ട് യാത്ര ചെയ്തു. ശരീരത്തിന്റെ തളർച്ചയേക്കാൾ മനസ്സിലേറ്റ മുറിവുകളാണ് അവനെ സങ്കടപ്പെടുത്തിയത്. രോഷവും ദുഃഖവും കടിച്ചമർത്തിയ ആ യാത്രയ്ക്കിടയിൽ അവന്റെ മനസ്സിലൊരു കനലെരിയാൻ തുടങ്ങി. അമേരിക്കൻ മണ്ണിൽ നിന്നും വർണ്ണവിവേചനത്തിന്റെ മതിലുകളെ ചുട്ടെരിക്കാൻ പോന്ന ഒരു കാട്ടുതീയായി അത് ആളിപ്പടരുമെന്ന് അന്നാരുമറിഞ്ഞില്ല. അനേക വർഷങ്ങൾക്കു ശേഷം തന്റെ ആത്മകഥയിൽ അവൻ ഇങ്ങനെ എഴുതി, 'ആ രാത്രി ഒരിക്കലും എന്റെ ഓർമ്മയിൽ നിന്ന് ഒരിക്കലും മായുകയില്ല. എന്റെ ജീവിതത്തിൽ ഞാനേറ്റവും കുപിതനായ അവസരം അതായിരുന്നു.'

അക്കാലത്ത് പബ്ലിക് ട്രാൻസ്പോർട്ട് ബസുകളിൽ മുൻനിര സീറ്റുകൾ മുഴുവൻ വെള്ളക്കാർക്കു വേണ്ടി മാറ്റി വയ്ക്കപ്പെട്ടിരുന്നു. പിൻ സീറ്റുകളിൽ മാത്രമേ



നീഗ്രോകൾ ഇരിക്കാൻ പാടുള്ളൂ. മുൻസീറ്റുകൾ ഒഴിഞ്ഞുകിടന്നാലും അവിടെ നീഗ്രോകൾക്ക് ഇരിക്കാൻ അനുവാദമുണ്ടായിരുന്നില്ല. ഇനി വെള്ളക്കാർ ബസിൽ കയറിയാൽ കറുത്ത വർഗ്ഗക്കാർ എഴുനേറ്റു കൊടുക്കുകയും ചെയ്യണം. അതായിരുന്നു നിയമം!

അവൻ അറ്റ്ലാന്റയിലെ ബുക്കർ റ്റി. വാഷിംഗ്ടൺ സ്കൂളിൽ പഠിക്കുമ്പോൾ ദിവസവും ബസിലാണ് സ്കൂളിലേക്ക് പൊയ്ക്കൊണ്ടിരുന്നത്. ഓരോ തവണയും ബസിൽ കയറുമ്പോൾ മുൻ സീറ്റിലിരിക്കാൻ അവൻ മനസ്സുകൊണ്ട് ആഗ്രഹിക്കും. എന്നാൽ മുന്നിൽ സീറ്റുകൾ ഒഴിഞ്ഞു കിടന്നാലും അവന് പിന്നിൽ പോയി നിൽക്കേണ്ടി വന്നു. അതിനേപ്പറ്റി പിൽക്കാലത്ത് അവൻ എഴുതിയത് ഇങ്ങനെയാണ്. ഓരോ തവണയും ബസിൽ കയറുമ്പോൾ ഞാനെന്റെ മനസ്സ് മുൻ നിരയിലെ സീറ്റിൽ വയ്ക്കും. എന്നിട്ട് എന്നോടു തന്നെ പറയും. 'ഒരു ദിവസം ഞാനെന്റെ ശരീരം എന്റെ മനസ്സിരിക്കുന്നിടത്ത് കൊണ്ടു വയ്ക്കുക തന്നെ ചെയ്യും.'

ഓരോ തവണയും ബസിൽ കയറുമ്പോൾ അവൻ ഇതാവർത്തിച്ചു. 'ഒരു ദിവസം ഞാനെന്റെ ശരീരം എന്റെ മനസ്സിരിക്കുന്നിടത്ത് കൊണ്ടു വയ്ക്കുക തന്നെ ചെയ്യും.' പതിയെപ്പതിയെ ആ കൗമാരക്കാരന്റെ മനസ്സിൽ ആ വാക്കുകൾ സ്വപ്നമായി മാറി. കടുത്ത വേദനയിൽ നിന്ന് ഉടലെടുത്ത ഒരു സ്വപ്നം. അവനെ ഉറങ്ങാനനുവദിക്കാത്ത ഒരു സ്വപ്നം! വർണ്ണവിവേചനത്തിനെതിരേ പോരാടാനുള്ള വലിയ ഊർജ്ജമായി ആ സ്വപ്നം പരിണമിച്ചു. ആ പോരാട്ടത്തിനിടയിൽ പലതവണ ജയിലിലടയ്ക്കപ്പെട്ടു. പലതവണ ആക്രമിക്കപ്പെട്ടു. പക്ഷെ അവൻ തളർന്നില്ല. ആ സ്വപ്ന സാക്ഷാത്കാരത്തിനായി അവൻ തന്റെ ജീവിതം മുഴുവൻ കൊടുത്തു. ആ സ്വപ്നം അവനെ പിൽക്കാലത്ത് ലോകമറിയുന്ന വലിയ നേതാവാക്കി മാറ്റി. രണ്ടര ലക്ഷം ആളുകളുമായി വാഷിംഗ്ടൺ മാർച്ചിൽ നടത്തിയ "എനിക്കൊരു സ്വപ്നമുണ്ട്" എന്നു തുടങ്ങുന്ന അവന്റെ ചരിത്രപ്രസിദ്ധമായ പ്രസംഗം പിന്നീട് ലോകശ്രദ്ധ നേടി. 1963-ൽ ടൈം മാഗസിന്റെ മാൻ ഓഫ് ദ ഇയർ ആയി തെരഞ്ഞെടുക്കപ്പെട്ടു. 1964-ൽ സമാധാനത്തിനുള്ള നൊബേൽ സമ്മാനം നേടി.

ഇതാരാണെന്ന് നിങ്ങൾക്ക് ചിലപ്പോൾ മനസ്സിലായിട്ടുണ്ടാവും. അമേരിക്കൻ ഐക്യനാടുകളിൽ വർണ്ണവിവേചനം നിലവിലിരുന്ന കാലഘട്ടത്തിൽ ഒരു കറുത്ത വർഗ്ഗക്കാരനായി അവിടെ ജനിച്ചു വളർന്ന്, വർണ്ണവിവേചനത്തിനെതിരേ ഐതിഹാസികമായ പോരാട്ടങ്ങൾ നടത്തി ചരിത്രത്തിൽ ഇടം നേടിയ മാർട്ടിൻ ലൂഥർ കിങ്ങ് ജൂനിയറാണ് ഇപ്പോൾ പറഞ്ഞ കഥയിലെ നായകൻ. മഹാത്മാഗാന്ധിയെ മാതൃകാപുരുഷനായി കണ്ടിരുന്ന, അഹിംസയിൽ അടിയുറച്ചു വിശ്വസിച്ചിരുന്ന, ഒരു ക്രിസ്തീയ പുരോഹിതനായിരുന്നു അദ്ദേഹം. 1968-ൽ, തന്റെ 39-ാമത്തെ വയസ്സിൽ ഒരു വെള്ളക്കാരന്റെ വെടിയേറ്റു കൊല്ലപ്പെടും വരെ, തന്റെ അവസാന ശ്വാസം വരെ തന്റെ ജീവിതം കൊണ്ട് അദ്ദേഹം അമേരിക്കയുടെ ചരിത്രഗതിയെയും സംസ്കാരത്തെയും അദ്ദേഹം സ്വാധീനിക്കുക തന്നെ ചെയതു. ഏൽക്കേണ്ടി വന്ന കടുത്ത അപമാനത്തിൽ നിന്ന് രൂപപ്പെട്ട ഒരു സ്വപ്നം ഒരു രാജ്യത്തിന്റെ ഭാവിയിൽ തന്നെ നിർണ്ണായകമായി. വർണ്ണവിവേചനം നിയമം മൂലം അമേരിക്കയിൽ നിരോധിക്കപ്പെട്ടെങ്കിൽ അതിനു വേണ്ടി ജീവൻ കൊടുത്ത രക്തസാക്ഷിയാണ് മാർട്ടിൻ ലൂഥർ കിംഗ് ജൂനിയർ. മറ്റുള്ളവർക്കായി വർഷിക്കപ്പെട്ട ഒരു ജീവിതം!

പഠിക്കാൻ ബുദ്ധിയില്ലെന്നു പറഞ്ഞ് സ്കൂൾ അധികൃതർ ഒരിക്കൽ മടക്കിയയച്ച കുട്ടിയാണ് പിൽക്കാലത്ത് നൂറുകണക്കിനു കണ്ടുപിടിത്തങ്ങൾ നടത്തിയ തോമസ് ആൽവാ എഡിസൺ. 1982-ൽ ഇരു കൈകളും കാലുകളുമില്ലാതെ ജനിച്ച വ്യക്തിയാണ് നിക് വുചിസിക്. കളിയാക്കലുകളും അപമാനവും കൊണ്ടു മടുത്ത് ഒടുവിൽ ആത്മഹത്യയ്ക്കു ശ്രമിച്ചയാളാണ്. എന്നാലിന്ന് അദ്ദേഹം ലോകത്തെ തന്റെ പ്രചോദനാ



ത്മകമായ വാക്കുകൾ കൊണ്ട് തോൽപ്പിച്ചു കൊണ്ടിരിക്കുന്നു. സഹനത്തെ നന്മയാക്കി പരിവർത്തനപ്പെടുത്തിയവരിൽ ക്രിസ്തുവിനെ ഓർമ്മിക്കാതിരിക്കാൻ കഴിയുന്നില്ല. മുപ്പത്തിമൂന്നു വയസ്സിനിടയിൽ സഹിച്ച വേദനകളും സങ്കടങ്ങളും കുരിശുമരണവും ലോകത്തിന്റെ മുഴുവൻ രക്ഷയ്ക്കു കാരണമായി. ഒന്നോർത്താൽ ജീവിതത്തിൽ തിരിച്ചടികളേൽക്കാത്തവരായി ആരെങ്കിലുമുണ്ടോ! സഹനങ്ങളെ നമുക്ക് എങ്ങനെ വേണമെങ്കിലും സമീപിക്കാം. നെഗറ്റീവായി സമീപിച്ചാൽ നിരാശയുടെ പടുകുഴിയിലേക്കു വീഴാമെന്നല്ലാതെ മറ്റൊന്നും നമുക്കു നേടാനില്ല. പോസിറ്റീവായി സമീപിച്ചാൽ വേദനകൾ നമ്മെ കരുത്തരാക്കും. പുതിയ സ്വപ്നങ്ങൾ തരും. ലോകത്തെ തന്നെ കീഴടക്കാൻ തക്കവണ്ണം നമ്മുടെ കഴിവുകളെ ഉണർത്തും. നമ്മൾ പുതിയ മനുഷ്യരാവും. ദൈവം നമുക്കൊരു ജീവിതം തന്നിരിക്കുന്നത് സ്വയം തോൽപ്പിച്ചു കളയാനല്ലല്ലോ!

നീർജ എന്നൊരു പഞ്ചാബിപ്പെൺകുട്ടിയെപ്പറ്റി കേട്ടിട്ടുണ്ടോ? ചണ്ഡീഗഡിൽ ജനിച്ച് മുംബൈയിൽ വളർന്ന് ഇരുപത്തിമൂന്നു വയസ്സു മാത്രമുള്ളപ്പോൾ കൊല്ലപ്പെട്ട, ഇൻഡ്യയുടേയും പാക്കിസ്ഥാന്റേയും അമേരിക്കയുടേയും ധീരതയ്ക്കുള്ള അവാർഡുകൾ നേടിയ നീർജ ഭാനോട്ട്!

**1986 സെപ്റ്റംബർ 5.**

മുംബൈയിലെ സഹാറ ഇന്റർനാഷണൽ എയർപോർട്ടിൽ നിന്ന് പാക്കിസ്ഥാൻ വഴി അമേരിക്കയിലേക്ക് പോവുകയായിരുന്ന പാൻ ആം ഫ്ലൈറ്റ് 73 വിമാനത്തിൽ ഫ്ലൈറ്റ് അറ്റൻഡന്റ് ആയിരുന്നു നീർജ ഭാനോട്ട്. യാത്രക്കാരുടെ സുരക്ഷയും മറ്റു സൗകര്യങ്ങളും ഉറപ്പുവരുത്താനുള്ള ചുമതലയായിരുന്നു നീർജയ്ക്കുണ്ടായിരുന്നത്. 380 യാത്രക്കാരും 13 ജീവനക്കാരും വിമാനത്തിലുണ്ടായിരുന്നു. ആ യാത്രയിൽ കറാച്ചിയിലെ ജിന്ന എയർപോർട്ടിൽ വച്ച് ആയുധധാരികളായ നാലു പാലസ്തീനിയൻ ഭീകരർ വിമാനം റാഞ്ചി. സൈപ്രസിൽ തടവിലാക്കപ്പെട്ട തങ്ങളുടെ കൂട്ടാളികളെ മോചിപ്പിക്കണമെന്നതായിരുന്നു അവരുടെ ആവശ്യം. അതിനാൽ വിമാനം സൈപ്രസിലേക്ക് പറത്താൻ ഭീകരർ ആവശ്യപ്പെട്ടു. എന്നാൽ ഭീകരർ വിമാനം പിടിച്ചെടുത്ത ഉടൻ തന്നെ നീർജ പൈലറ്റിന് രഹസ്യമായി വിവരം കൊടുക്കുകയും കോക്പിറ്റിലുണ്ടായിരുന്ന മൂന്നുപേരും കോക്പിറ്റിലെ രഹസ്യ വാതിൽ വഴി രക്ഷപെടുകയും ചെയ്തു. അതോടെ വിമാനം കറാച്ചിയിൽ നിന്നു കൊണ്ടുപോകാനുള്ള ഭീകരരുടെ ശ്രമം പരാജയപ്പെട്ടു.

പൈലറ്റും കൂട്ടരും രക്ഷപെട്ടതോടെ വിമാനത്തിന്റെ ചുമതല സീനിയർ ഫ്ലൈറ്റ് അറ്റൻഡന്റായിരുന്ന നീർജയുടെ ചുമലിലായി. ഇതിനിടയിൽ ഒരു ഇൻഡോ അമേരിക്കൻ പൗരനെ ഭീകരർ കണ്ടെത്തുകയും അയാളെ നിർദാക്ഷണ്യം വെടിവെച്ചു കൊന്നു പുറത്തേക്കെറിയുകയും ചെയ്തു. അതോടെ അമേരിക്കൻ പൗരൻമാരെ തെരഞ്ഞുപിടിച്ചു കൊല്ലാൻ വേണ്ടി യാത്രക്കാരുടെ പാസ്പോർട്ടുകൾ ഭീകരർ ആവശ്യപ്പെട്ടു.



എന്നാൽ നീർജ വളരെ ബുദ്ധിപൂർവം അവരുടെ പാസ്പോർട്ടുകൾ സീറ്റുകൾക്കടിയിലും വേയ്സ്റ്റ് ബാസ്ക്കറ്റുകളിലുമായി ഒളിപ്പിച്ചു. അതിനാൽ കൂടുതൽ അമേരിക്കൻ പൗരൻമാരെ കണ്ടെത്താൻ ഭീകരർക്കായില്ല. റാഞ്ചൽ നാടകം ഏതാണ്ട് 17 മണിക്കൂറോളം നീണ്ടു. ചർച്ചകളും മധ്യസ്ഥ ശ്രമങ്ങളുമെല്ലാം പരാജയപ്പെട്ടു. അതോടെ ഭീകരർ വിമാനത്തിനുള്ളിൽ വെടിയുതിർക്കാനും സ്ഫോടക വസ്തുക്കൾ പൊട്ടിക്കാനും തുടങ്ങി. യാത്രക്കാർ പരിഭ്രാന്തരായി. അവർ മരണത്തെ മുഖാമുഖം കണ്ടു. എന്തു ചെയ്യണമെന്നറിയാത്ത സംഘർഷഭരിതമായ ആ നിമിഷത്തിലും മനസ്സാനിദ്ധ്യം നഷ്ടപ്പെടാതിരുന്ന നീർജ വിമാനത്തിന്റെ എമർജൻസി വാതിൽ വലിച്ചു തുറന്നു. വാതിൽ തുറന്നത് നീർജയായതിനാൽ അവൾക്കു വേണമെങ്കിൽ ആദ്യം രക്ഷപെടാമായിരുന്നു. എന്നാൽ അവൾ പുറത്തിറങ്ങാതെ ധൈര്യപൂർവ്വം മറ്റു യാത്രക്കാരെ തിടുക്കത്തിൽ രക്ഷപ്പെടുത്താൻ തുടങ്ങി. ഒട്ടേറെപ്പേർ ആ വാതിൽ വഴി രക്ഷപെട്ടു. മൂന്നു പിഞ്ചു കുഞ്ഞുങ്ങളെ മാറോടു ചേർത്തു പിടിച്ചു വാതിലിനടുത്തേക്കോടിയ നീർജ ഭീകരരുടെ കണ്ണിൽപ്പെട്ടു. കോപാക്രാന്തരായ ഭീകരർ അവളുടെ മുടിയിൽ കുത്തിപ്പിടിച്ചു പിന്നെ അവളുടെ നെറുകയിൽ പോയിന്റ് ബ്ലാങ്കിലേക്കു നിറയൊഴിച്ചു. ഇരുപത്തിമൂന്നാം വയസ്സിൽ, തന്റെ ജന്മദിനത്തിനും രണ്ടു ദിവസം മുമ്പ് നീർജ എന്ന പൂർണ്ണ ചന്ദ്രിക കാർമേഘങ്ങൾക്കിടയിൽ മറഞ്ഞു.

തന്റെ തൊഴിലിനോടും ചുമതലകളോടും സഹജീവികളോടുള്ള കടമകളോടും നൂറു ശതമാനവും സത്യസന്ധത പുലർത്താൻ ജീവൻ പോലും ഹോമിച്ച ഭാരതത്തിന്റെ ധീരപുത്രിയെ ഇന്ത്യയും പാക്കിസ്ഥാനും അമേരിക്കയും ധീരതയ്ക്കുള്ള ഉന്നത ബഹുമതികൾ നൽകി ആദരിച്ചു. ഭാരതം അവൾക്കു നൽകിയത് ധീരതയക്കുള്ള പരമോന്നത ബഹുമതിയായ അശോക ചക്രയാണ്. 2004-ൽ നീർജയുടെ മുഖചിത്രം ആലേഖനം ചെയ്ത തപാൽ സ്റ്റാമ്പ് ഇന്ത്യയിൽ പുറത്തിറങ്ങി. നിരവധി പുസ്തകങ്ങൾ അവളെക്കുറിച്ച് എഴുതപ്പെട്ടു. 2016-ൽ അവളുടെ ജീവിതം ചിത്രീകരിക്കുന്ന ചലച്ചിത്രം പുറത്തിറങ്ങി. ഈ സംഭവം നടക്കുമ്പോൾ വിമാനത്തിൽ ഉണ്ടായിരുന്ന 7 വയസ്സുള്ള ഒരു കുട്ടി ഇന്ന് ഒരു എയർലൈൻ ക്യാപ്റ്റനാണ്. അദ്ദേഹം പറയുന്നത്, തന്റെ ജീവിതത്തിലെ ഓരോ നിമിഷത്തിനും അദ്ദേഹം നീർജയോടു കടപ്പെട്ടിരിക്കുന്നു എന്നാണ്. അങ്ങനെ ഒട്ടേറെ കാര്യങ്ങൾ നീർജയുടെ ജീവിതം നമ്മോടു പറയുന്ന ഒരു കാര്യമുണ്ട്. നിങ്ങൾ ചെയ്യുന്ന ഒരു കാര്യത്തിനു വേണ്ടി നിങ്ങൾ നൂറു ശതമാനവും നിങ്ങളെത്തന്നെ സമർപ്പിച്ചാൽ നിങ്ങൾ വിജയിക്കുക തന്നെ ചെയ്യും. ആ പരിശ്രമത്തിൽ നിങ്ങളുടെ ജീവൻ നഷ്ടപ്പെട്ടാൽ പോലും അതൊരു പരാജയമല്ല. അതിനു വലിയ സൽഫലങ്ങളുണ്ടാവും. നിങ്ങളൊരു പുതിയ കാര്യം ചെയ്യുമ്പോൾ നിങ്ങളുടെ കഴിവിന്റെ, ശേഷിയുടെ, പ്രയത്നത്തിന്റെ, സമർപ്പണത്തിന്റെ നൂറു ശതമാനവും നൽകി ചെയ്തു നോക്കൂ. നിങ്ങളെ ആർക്കും തോൽപ്പിക്കാനാവില്ല.



ഭാരത സ്വാതന്ത്ര്യ സമര ചരിത്രത്തിന്റെ മുന്നണിപ്പോരാളിയായിരുന്ന ഒരു വൃദ്ധനുണ്ട് - മഹാത്മാ ഗാന്ധി. അദ്ദേഹത്തിനു ജീവിതമെന്നാൽ ഇൻഡ്യൻ സാതന്ത്ര്യ സമരമായിരുന്നു. അഹിംസയുടെ മന്ത്രമുരുവിട്ട് നിറതോക്കുകൾക്കു മുമ്പിൽ നെഞ്ചുവിരിച്ചു നിന്ന അർദ്ധ നഗ്നനായ ആ ഫക്കീറിനു മുന്നിൽ സൂര്യനസ്തമിക്കാത്ത ബ്രിട്ടീഷ് സാമ്രാജ്യം ശിരസ്സു നമിച്ചു. എഴുപത്തിയെട്ടാം വയസ്സിൽ ഗോഡ്സേ എന്ന കിരാതന്റെ തോക്കിനിരയായെങ്കിലും ഭാരതസ്വാതന്ത്ര്യമെന്നാൽ നമുക്കതു ഗാന്ധിയാണ്. ഒരു വ്യക്തിയുടെ പേരിട്ടു നമ്മുടെ രാജ്യത്തെ വിളിക്കാമെങ്കിൽ, നമുക്കൊരു പേരേയുള്ളൂ അതു ഗാന്ധിജിയുടെ പേരാണ്. ഇതു പറയുമ്പോൾ യേശു ക്രിസ്തുവിനേയും ഓർമ്മ വരുന്നുണ്ട്. ക്രിസ്തു പറഞ്ഞത്, നിങ്ങൾ ദൈവത്തെ സ്നഹിക്കുമ്പോൾ പൂർണ്ണ ഹൃദയത്തോടെ, പൂർണ്ണ മനസ്സോടെ, പൂർണ്ണ ആത്മാവോടെ, പൂർണ്ണ ശക്തിയോടെ സ്നേഹിക്കാനാണ്. നിങ്ങൾ മനുഷ്യരെ സ്നേഹിക്കുമ്പോൾ നിങ്ങളുടെ ജീവൻ ബലി കൊടുത്തും സ്നേഹിക്കാനാണ്. സ്നേഹിതനു വേണ്ടി ജീവൻ ബലി കഴിക്കുന്നതിനേക്കാൾ വലിയ സ്നേഹമില്ല. ഗോതമ്പു മണി നിലത്തു വീണ് അഴിയുന്നില്ലെങ്കിൽ അത് അതേപടിയിരിക്കും. അഴിയുന്നെങ്കിലോ, അത് ഏറെ ഫലം പുറപ്പെടുവിക്കും. ഇതു പറഞ്ഞിട്ട് ജീവിതത്തിൽ അതുപോലെ ജീവിച്ചു കാട്ടിയവനാണ് ക്രിസ്തു. മുപ്പത്തിമൂന്നാം വയസ്സിൽ കൊല്ലപ്പെട്ടെങ്കിലും ഇന്നു ലോകത്തേറ്റവും കൂടുതൽ ആളുകൾ പിൻതുടരുന്നത് ഈ ചെറുപ്പക്കാരനെയാണ്.

നീർജയെപ്പോലെ നൂറു ശതമാനവും നിങ്ങൾ നിങ്ങളെത്തന്നെ നൽകിയാൽ നിങ്ങൾക്കീ ലോകത്തെ മാറ്റിമറിക്കാനാവും. നിങ്ങളൊരപ്പനോ അമ്മയോ മകനോ മകളോ സുഹൃത്തോ തൊഴിലാളിയോ വിദ്യാർത്ഥിയോ നേതാവോ ഭരണാധികാരിയോ ആകട്ടെ, അതിൽ നിങ്ങൾ നൂറുശതമാനവും നിങ്ങളെത്തന്നെ സമർപ്പിച്ചു നോക്കൂ. നിങ്ങൾ ഒരത്ഭുതമായി മാറും. ആർക്കും നിഷേധിക്കാനാവാത്ത ഒരു മഹാത്ഭുതം!

ജീവിക്കുന്ന വർഷത്തിനല്ല, വർഷിക്കുന്ന ജീവിതത്തിന് ആശംസകൾ!

# തദ്ദേശ തെരഞ്ഞെടുപ്പ്: ജയപരാജയങ്ങളും ക്രൈസ്തവരും

**സെക്രട്ടറി**
**കെസിബിസി ഐക്യജാഗ്രതാ കമ്മീഷൻ**

ഒട്ടേറെ ആരോപണങ്ങളുടെ മധ്യത്തിലും തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളുടെ തെരഞ്ഞെടുപ്പിൽ എൽഡിഎഫ് വലിയ വിജയം നേടിയതിനെക്കുറിച്ചും, യുഡിഎഫിന് നേരിട്ട തിരിച്ചടികളെക്കുറിച്ചും വിവിധ വിശകലനങ്ങളുണ്ട്. ക്രൈസ്തവരുടെ, പ്രത്യേകിച്ച് കത്തോലിക്കരുടെ നിലപാട് മാറ്റവും മുസ്‌ലിം വിരുദ്ധ പ്രചാരണങ്ങളും അതിൽ വലിയ പങ്ക് വഹിച്ചിട്ടുണ്ട് എന്ന് പലരും വിലയിരുത്തുന്നു. 2020 ഡിസംബർ 19-ലെ മാധ്യമം ദിനപത്രത്തിൽ, 'എൽഡിഎഫ് വിജയത്തിന് പിന്നിൽ കത്തോലിക്കാസഭയും' എന്ന തലക്കെട്ടിൽ ഇത്തരം ആശയങ്ങൾ അവതരിപ്പിച്ചുകൊണ്ട് ഒരു ലേഖനം പ്രസിദ്ധീകരിച്ചിരുന്നു. പ്രത്യക്ഷത്തിൽ ഇലക്ഷനുമായി ബന്ധമില്ലെങ്കിലും, ഡിസംബർ പതിനാറിന് മംഗളം ദിനപത്രം പ്രസിദ്ധീകരിച്ച മൗലികവാദത്തിന്റെ ക്രൈസ്തവ രൂപങ്ങൾ എന്ന ലേഖനത്തിലും ഇത്തരം ചില ആശയങ്ങളാണ് അവതരിപ്പിക്കാൻ ശ്രമിച്ചിരുന്നത്. സമൂഹമാധ്യമങ്ങളിലും സമാനമായ പ്രചാരണങ്ങൾ പുരോഗമിക്കുന്നുണ്ട്. ക്രൈസ്തവർ - കത്തോലിക്കാസഭ മുസ്‌ലിം വിരുദ്ധ പ്രചാരണങ്ങൾ നടത്തുന്നു എന്നതാണ് ലേഖനകർത്താക്കൾ ഉയർത്തുന്ന പ്രധാന ആരോപണം.

**കത്തോലിക്കാ സഭ മുസ്‌ലിം വിരുദ്ധത പ്രചരിപ്പിക്കുന്നുവോ?**

സമൂഹത്തിൽ വർദ്ധിച്ചുവരുന്ന വർഗ്ഗീയ ധ്രുവീകരണത്തിന്റെയും, വിവിധ സാമുദായിക അതിക്രമങ്ങളുടെയും പശ്ചാത്തലത്തിൽ പലപ്പോഴായി കത്തോലിക്ക സഭാനേതൃത്വവും, മെത്രാന്മാരും പ്രതികരിക്കുകയും നിലപാടുകൾ വ്യക്തമാക്കുകയും ചെയ്തിരുന്നു എന്നുള്ളത് വാസ്തവമാണ്. കെസിബിസി ജാഗ്രതയുടെ മുൻ പതിപ്പുകളിൽ പലപ്പോഴായി ഇത്തരം പ്രതികരണങ്ങളും വിശദീകരണങ്ങളും പ്രസിദ്ധീകരിക്കുകയുണ്ടായിട്ടുണ്ട്. ഇതുവരെയും തുറന്നു ചർച്ചചെയ്യാൻ മടിച്ച ചില വിഷയങ്ങൾ തുറന്നുപറയാൻ കത്തോലിക്കാ സഭ തയ്യാറാവുകയുണ്ടായി, ഇനിയും അതുണ്ടാവും. എന്നാൽ, അത്തരം തുറന്നുപറച്ചിലുകളും ഓർമ്മപ്പെടുത്തലുകളും വർഗ്ഗീയ പ്രചരണങ്ങൾ ലക്ഷ്യം വച്ചുള്ളവയായിരുന്നില്ല. മറിച്ച്, ഈ സമൂഹത്തിൽ മതേതരത്വത്തിനും സാഹോദര്യത്തിനും വെല്ലുവിളി ഉയർത്തുന്ന പ്രവണതകൾ വർദ്ധിക്കുന്ന സാഹചര്യത്തിൽ, വിശാലമായി ചിന്തിക്കാനും ആരോഗ്യകരമായ സംവാദങ്ങൾക്ക് വേദിയൊരുക്കാനുമുള്ള ആഹ്വാനങ്ങളും പരിശ്രമങ്ങളുമായിരുന്നു അത്തരം തുറന്നെഴുത്തുകൾ. മാനവികതയ്ക്കും സാഹോദര്യത്തിനും എതിരെ നടന്നുകൊണ്ടിരിക്കുന്ന ഗൂഢാലോചനകളെയും പ്രവർത്തന പദ്ധതികളെയും തുറന്നുകാണിക്കുന്നത് എങ്ങനെയാണ് ദുഷ്പ്രചാരണമാവുക?

ന്യൂനപക്ഷ ആനുകൂല്യങ്ങൾ അനുവദിക്കുന്നതിലെ പക്ഷപാതപരമായ രീതികളും സാമുദായികമായി ക്രൈസ്തവർ നേരിട്ടുകൊണ്ടിരുന്ന മറ്റ് തിരിച്ചടികളും കെട്ടുകഥകളല്ല. സാദിഖ് അലി തങ്ങളെ പോലുള്ള ചില മുസ്‌ലിം ലീഗ് നേതാക്കൾ അവാസ്തവ പ്രചാരണങ്ങൾ നടത്തിയപ്പോഴും, ചിലർ ക്രൈസ്തവ വിരുദ്ധമായ നിലപാടുകൾ സ്വീകരിച്ചപ്പോഴും പ്രതികരണങ്ങളുണ്ടായി. ക്രൈസ്തവ വിശ്വാസത്തെ കടന്നാക്രമിക്കാനും ക്രൈസ്തവർക്കിടയിൽ പോലും തെറ്റിദ്ധാരണകൾ പരത്താനും ക്രൈസ്തവരെ പൊതുസമൂഹത്തിന് മുന്നിൽ അവഹേളിക്കാനും സംഘടിതമായ ശ്രമങ്ങളുണ്ടായപ്പോൾ അവയെ തുറന്നുകാണിച്ചു. എന്നാൽ, ഇതൊന്നും കേരളത്തിലെ മുസ്‌ലിം സമുദായത്തിനെതിരെയുള്ള നീക്കങ്ങളായിരുന്നില്ല.

കേരളത്തിലെ എന്നല്ല, ലോകത്തിലെ തന്നെ ഇസ്‌ലാം മതവിശ്വാസികളിൽ ഭൂരിപക്ഷം വരുന്നവർ സമാധാനകാംക്ഷികളാണെന്നും, അവർ അക്രമങ്ങളെയും മതമൗലികവാദത്തെയും പ്രോത്സാഹിപ്പിക്കാത്തവരാണെന്നും പ്രത്യേകം പറയേണ്ടതില്ല. അവർക്കിടയിൽ കയറിപ്പറ്റി ചില ഗൂഢലക്ഷ്യങ്ങൾക്കായി പ്രവർത്തിക്കുന്നവരെയാണ് പലപ്പോഴായി പലരും ലോകത്തിന് മുന്നിൽ തുറന്നുകാണിക്കാൻ ശ്രമിച്ചിട്ടുള്ളത്. ലോകത്തിൽ പലയിടങ്ങളിലും എന്നതുപോലെ കേരളത്തിലും പലവിധങ്ങളായ ഇസ്‌ലാമിക തീവ്രവാദ പ്രവർത്തനങ്ങൾ നടക്കുന്നുണ്ട് എന്നത് വിവിധ അന്വേഷണ ഏജൻസികളുടെ റിപ്പോർട്ടുകൾ പ്രകാരം വ്യക്തമാണ്. ഭീകരവാദത്തെ പ്രോത്സാഹിപ്പിക്കുന്ന ചിലരുമായി മുഖ്യധാരാ രാഷ്ട്രീയപ്പാർട്ടികൾ പരസ്യമായ ചങ്ങാത്തം കാത്തുസൂക്ഷിക്കുകയും പുതിയ കരാറുകളിൽ ഏർപ്പെടുകയും ചെയ്യുന്നതിൽ കത്തോലിക്ക സഭയ്ക്ക് ആശങ്കയുണ്ട്.

മതമൗലികവാദികളും അക്രമികളുമായി രംഗത്തുവന്നിട്ടുള്ളവരെയും ഇസ്‌ലാമിക അധിനിവേശത്തിന്റെ വിവിധ മുഖങ്ങളെയും സ്ഥാപിത താത്പര്യങ്ങളോടെ ന്യായീകരിക്കുന്ന ചിലരെ സഭാനേതൃത്വം ചോദ്യം



ചെയ്യുന്നതിനെ, ഇസ്‌ലാമിക വിരുദ്ധത പ്രചരിപ്പിക്കുന്നതായി ചിത്രീകരിക്കുന്ന പ്രവണത നിഗൂഢവും അപകടകരവുമാണ്. ഇസ്ലാമിനെതിരെയല്ല ഇസ്ലാമിസ്റ്റുകൾക്കെതിരെയാണ് എന്നും സഭയുടെ ശബ്ദമുയർന്നിട്ടുള്ളത്. ലൗ ജിഹാദ് പോലുള്ള വിഷയങ്ങളിലും, ഹാഗിയ സോഫിയ, വാരിയംകുന്നൻ എന്നിവ സംബന്ധിച്ച ചർച്ചകളിലും ഇക്കൂട്ടർ സ്വീകരിച്ച തീവ്രവാദ നിലപാടുകൾ അവരുടെ തനിനിറം വെളിപ്പെടുത്തുന്നവയായിരുന്നു. മുസ്‌ലിം ലീഗിനെപ്പോലെ, കേരളത്തിൽ അടിത്തറയുള്ള രാഷ്ട്രീയ പാർട്ടികൾ നിലപാടുകളിൽ മതേതരത്വവും, പ്രവർത്തനങ്ങളിൽ സുതാര്യതയും സ്വീകാര്യതയും കാത്തുസൂക്ഷിക്കാൻ കടപ്പെട്ടവരാണ്. വിമർശനങ്ങളോട് അസഹിഷ്ണുത പുലർത്തുന്നതിന് പകരം, തിരുത്തൽ നടപടികൾ സ്വീകരിക്കാൻ തയ്യാറാകണം. മതഭീകരവാദത്തെ ചെറുത്തുതോൽപ്പിക്കാൻ മതേതരസമൂഹത്തോട് ചേർന്നുനിൽക്കണം. ഇതാണ് കത്തോലിക്കാ സമൂഹത്തിന് ഇസ്‌ലാമിക സമൂഹത്തിന്റെ രാഷ്ട്രീയ നേതൃത്വത്തോട് പറയാനുള്ളത്.

**തദ്ദേശ തെരഞ്ഞെടുപ്പിൽ സംഭവിച്ചതെന്ത്?**

കഴിഞ്ഞ തെരഞ്ഞെടുപ്പിൽ, കേരളത്തിൽ ഇക്കാലങ്ങളിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന വിവിധ പ്രതിഭാസങ്ങൾ പ്രതിഫലിച്ചിട്ടുണ്ട് എന്നുള്ളത് നിസ്തർക്കമാണ്. എന്നാൽ, കേരളാ കോൺഗ്രസിന്റെ എൽഡിഎഫ് പ്രവേശനം, കേരളകത്തോലിക്കാ സഭയുടെ നിലപാടിൽ വന്ന മാറ്റം എന്നിവയാണ് എൽഡിഎഫിന്റെ വിജയത്തിന് വഴിയൊരുക്കിയതെന്ന വിധിയെഴുത്ത് ശരിയല്ല. തെരഞ്ഞെടുപ്പിനെ സ്വാധീനിച്ച ഘടകങ്ങളിൽ അവയും പെടും എന്നുമാത്രം. പ്രധാനമായും യുഡിഎഫി-ൽ സംഭവിച്ച അപചയങ്ങളും ശരിയായ നേതൃത്വത്തിന്റെ അഭാവവും നിലപാടുകളിൽ വന്ന പാളിച്ചകളുമാണ് തെരഞ്ഞെടുപ്പിൽ അവർക്ക് തിരിച്ചടിയായത്. മുസ്‌ലിം മതമൗലിക വാദവും അനുബന്ധ അതിക്രമങ്ങളും ഈ കാലങ്ങളിൽ പെരുകുന്നു എന്ന ബോധ്യം കേരള സമൂഹത്തിന് ഉണ്ടായിരിക്കുന്നത് മുസ്‌ലിം ലീഗ് മുഖ്യ ഘടക കക്ഷിയായുള്ള യുഡിഎഫിന് ദോഷം ചെയ്തിട്ടുണ്ട് എന്നുള്ളതും വാസ്തവമാണ്. ക്രൈസ്തവ സമൂഹത്തിൽ മാത്രം സംഭവിച്ചിട്ടുള്ള ഒരു മാറ്റമല്ല അത്. മതാധിഷ്ഠിത രാഷ്ട്രീയം ജനാധിപത്യത്തിന് വിരുദ്ധവും മതേതരത്വത്തിന് അപകടകരവുമാണെന്ന ചിന്ത വളർന്നത് സ്വാഭാവികമായും താരതമ്യേന കൂടുതൽ ഗുണം ചെയ്തിട്ടുള്ളത് ഇടതുപക്ഷ ജനാധിപത്യ മുന്നണിക്കായിരിക്കണം. ന്യൂനപക്ഷ വർക്ഷീയത പോലെതന്നെ, ഭൂരിപക്ഷ വർക്ഷീയതയും ചെറുക്കപ്പെടേണ്ടതാണെന്ന ബോധ്യം പൊതുസമൂഹത്തിനുണ്ടായതാണ് ആഗ്രഹിച്ച നേട്ടം കൈവരിക്കാൻ ബിജെപിക്കും കഴിയാതെ പോയത്. അതേസമയം, രാഷ്ട്രീയ പാർട്ടികളുടെ പിൻബലമില്ലാത്ത 2020 യ്ക്ക് എറണാകുളം ജില്ലയിൽ വലിയ നേട്ടം കൈവരിക്കാൻ കഴിഞ്ഞത്, നിലവിലുള്ള എല്ലാ രാഷ്ട്രീയ കാഴ്ചപ്പാടുകൾക്കും അതീതമായി ചിന്തിക്കാനും പ്രതികരിക്കാനും ജനം സന്നദ്ധരാണ് എന്നുള്ളതിന്റെ സൂചനയാണ്.

തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളിലേക്കുള്ള 2020-ലെ തെരഞ്ഞെടുപ്പിനെ, വരാൻപോകുന്ന നിയമസഭാ ഇലക്ഷന്റെ മുന്നോടിയായി വിലയിരുത്താൻ കഴിയില്ല എന്നുള്ളതാണ് മറ്റൊരു വാസ്തവം. റിസൾട്ടുകൾ നേരെ വിപരീതമായി മാറിയ മുന്നനുഭവങ്ങളുണ്ട്. 1991-ൽ നടന്ന ജില്ലാ കൗൺസിൽ തെരഞ്ഞെടുപ്പിൽ 14-ൽ 12-ഉം നേടി ഇടതുമുന്നണി കേരളം തൂത്തുവാരിയിരുന്നു. അതിന് തൊട്ടുമുമ്പായിരുന്നു കേരള കോൺഗ്രസ് ജോസഫ് വിഭാഗം ഇടതുമുന്നണിയിലെത്തിയത്. ഇപ്പോൾ ജോസ് കെ മാണിക്ക് ലഭിച്ചതുപോലുള്ള പ്രശംസ അന്ന് പി.ജെ ജോസഫിന് കിട്ടിയിരുന്നു. 1987-ൽ അധികാരത്തിലേറിയ നായനാർ മന്ത്രിസഭയ്ക്ക് ഒരു വർഷംകൂടി കാലാവധി ഉണ്ടായിരുന്നെങ്കിലും നിയമസഭ പിരിച്ചുവിട്ട് ഇടതുമുന്നണി ജനവിധി തേടി. തുടർഭരണത്തിനുള്ള ഏറ്റവും അനുയോജ്യമായ സമയം എന്ന കണക്കൂട്ടലിലായിരുന്നു ആ നടപടി. എന്നാൽ ഭരണം ലഭിച്ചത് കെ. കരുണാകരന്റെ നേതൃത്വത്തിലുള്ള യുഡിഎഫിനായിരുന്നു.

വ്യക്തിപരമായ പരിചയങ്ങൾക്കും അടുപ്പത്തിനും പാർട്ടികൾക്കതീതമായി സ്ഥാനം ലഭിക്കുന്ന ഒന്നാണ് ത്രിതല പഞ്ചായത്ത് ഇലക്ഷൻ. ബുദ്ധിപൂർവ്വമുള്ള സ്ഥാനാർഥി നിർണ്ണയമാണ് ജയത്തിന്റെ പ്രധാന ഘടകമായി മാറാറുള്ളത്. നിയമസഭാ തെരഞ്ഞെടുപ്പ് ഉടൻ നടന്നാൽ തദ്ദേശ തെരഞ്ഞെടുപ്പിൽ ഉണ്ടായ മുന്നേറ്റം ഇടതുമുന്നണിക്ക് കിട്ടുമെന്ന് കരുതാനാവില്ല. പഞ്ചായത്ത് തെരഞ്ഞെടുപ്പിലെ വിഷയങ്ങളല്ല നിയമസഭാ തെരഞ്ഞെടുപ്പിൽ മാറ്റുരക്കപ്പെടുന്നത് എന്നതാണ് അതിന്റെ ഒന്നാമത്തെ കാരണം. എങ്കിൽപ്പോലും, ഇക്കഴിഞ്ഞ ഇലക്ഷൻ എല്ലാ രാഷ്ട്രീയ പാർട്ടികൾക്കും ചില മുന്നറിയിപ്പുകൾ നൽകുന്നുണ്ട്. മുൻകാലങ്ങളെ അപേക്ഷിച്ച് ജനങ്ങൾ വളരെയേറെ മാറി ചിന്തിക്കാൻ തുടങ്ങിയിരിക്കുന്നു. അഴിമതി, മതമൗലിക വാദം, വർക്ഷീയ ചായ്‌വുകൾ, സ്വജനപക്ഷപാതം, രാഷ്ട്രീയ നിലപാടുകളിലെ പൊള്ളത്തരങ്ങൾ, പദ്ധതികളിലെ അശാസ്ത്രീയത തുടങ്ങിയ വിഷയങ്ങളെല്ലാം സജീവമായി ചർച്ചചെയ്യപ്പെടുകയും, അതിനാനുപാതികമായി പൊതുസമൂഹത്തിന്റെ നിലപാടുകളിൽ മാറ്റം വരികയും ചെയ്യുന്നു. തമ്മിൽ ഭേദം എന്ന് കരുതുന്ന സ്ഥാനാർത്ഥിക്ക് പാർട്ടി ഭേദമില്ലാതെ വോട്ട് ചെയ്യാൻ ക്രിസ്ത്യാനി എന്നല്ല, മതേതരത്വവും സമാധാനവും ആഗ്രഹിക്കുന്ന ആരും തയ്യാറായേക്കുന്ന നാളുകളാണ് ഇനിയുള്ളത്. പാർട്ടികൾക്കതീതമായി, കഴിവിന്റെ അടിസ്ഥാനത്തിൽ സ്ഥാനാർത്ഥികളെ പരിഗണിക്കുക എന്ന നയമാണ് കഴിഞ്ഞ ഇലക്ഷനിൽ കത്തോലിക്കാ വിശ്വാസികൾ പൊതുവെ സ്വീകരിച്ചത്. ഇത്തരം മാറ്റങ്ങളും ലക്ഷണങ്ങളും തിരിച്ചറിഞ്ഞ് പ്രവർത്തിക്കുവാൻ വിവിധ രാഷ്ട്രീയപാർട്ടികൾ തയ്യാറാവുകയാണ് കാലഘട്ടത്തിന്റെ ആവശ്യം.



റവ. ഫാ. ജോസഫ് വള്ളിയാട്ട്
(പ്രൊഫ. സെന്റ് മേരീസ് മലങ്കര സെമിനാരി, തിരുവനന്തപുരം)

# ദൈവഭവനത്തിന്റെ മഹാവിളക്ക്: കേസറിയായിലെ മഹാനായ മാർ ബസേലിയോസ്

ആദിമ സഭയുടെ പ്രകാശഗോപുരങ്ങളിൽ ഒന്നാണ് കേസറിയായിലെ മഹാനായ വിശുദ്ധ ബസേലിയോസ്. ക്രിസ്തീയ സഭയും ദൈവശാസ്ത്രവും പിന്നീട് സഞ്ചരിച്ച വഴികളിലുള്ള സ്വാധീനം പരിഗണിച്ചാൽ സഭാപിതാക്കന്മാരിലെ ഏറ്റവും പ്രധാനികളിൽ ഒരാൾ. സഭയുടെ ദൈവശാസ്ത്ര ഭാഷയ്ക്ക് വ്യക്തത വരുത്തുന്നതിൽ പ്രധാന പങ്കുവഹിച്ച ദാർശനികൻ, പാഷണ്ഡതകൾക്ക് പിന്തുണകൊടുത്ത ചക്രവർത്തിമാരെ നേരിട്ടെതിർത്ത് പരാജയപ്പെടുത്തിയ കർമ്മകുശലനായ ഭരണാധികാരി, സഭയുടെ ആദ്ധ്യാത്മിക നവോത്ഥാനത്തിന് നേതൃത്വം കൊടുത്ത സന്ന്യാസവര്യൻ എന്നെല്ലാം സംശയലേശമില്ലാതെ ചരിത്രം അദ്ദേഹത്തെ അടയാളപ്പെടുത്തുന്നു.

### വിശുദ്ധിയുടെ പൈതൃകം

റോമാ സാമ്രാജ്യത്തിലെ അനത്തോലിയ എന്ന പ്രവശ്യയിൽ കേസറിയ എന്ന പട്ടണത്തിലാണ് ബേസിൽ ജനിച്ചത്, ക്രിസ്തുവർഷം 330 നടുത്ത്. അദ്ദേഹത്തിന്റെ പിതാവിന്റെ പേരും ബസേലിയോസ് എന്നായിരുന്നു. പ്രാദേശിക രാഷ്ട്രീയത്തിൽ സ്വാധീനമുള്ള ഒരു പ്രഭുകുടുംബമായിരുന്നു അത്. സമ്പത്തിനും സ്വാധീനത്തിനും ഒപ്പം പുണ്യത്തിന്റെ സൽക്കീർത്തിയും ബസേലിയോസിനു പൈതൃകമായി ലഭിച്ചു. അമ്മ എമിലിയയുടെ പിതാവ് രക്തസാക്ഷിത്വം വരിച്ചു. പിതാവിന്റെ അമ്മയായ മക്രീന (St. Macrina the Elder) ക്രിസ്തീയ ജീവിതചര്യയുടെ ഉന്നതമാതൃകയായി ജീവിച്ചിരിക്കെത്തന്നെ ബഹുമാനിത ആയിരുന്നു. പിതാവും മാതാവും പിൽക്കാലത്ത് വിശുദ്ധരായി വണങ്ങപ്പെട്ടു. സഹോദരങ്ങളിൽ നാലുപേരും വിശുദ്ധരായി വണങ്ങപ്പെടുന്നു. സഹോദരനായ വി.ഗ്രിഗറി നിസ്സാ ബസേലിയോസിനോടൊപ്പം തലയെടുപ്പോടെ സാർവത്രിക സഭയുടെ പ്രബോധകരിൽ ഒരാളായി പരിഗണിക്കപ്പെടുന്നു. സഹോദരിയായ മക്രീന (St. Macrina the Younger) ക്രിസ്തീയ സന്ന്യാസത്തിന്റെ മഹനീയ മാതൃകയായി പ്രകീർത്തിക്കപ്പെടുന്നു. സെബാസ്റ്റെയിലെ മെത്രാനായിരുന്ന പീറ്ററും യൗവനത്തിൽ നിര്യാതനായ




നൗക്രാസിയൂസും ആണ് വിശുദ്ധപദമണഞ്ഞ ഇതര സഹോദരങ്ങൾ. സഭാശുശ്രൂഷക (ഡയക്കണസ്) ആയിരുന്ന വി. തെയോസേബിയ ബസേലിയോസിന്റെ സഹോദരിയോ സഹോദരഭാര്യയോ ആണ്.

### ഒരുക്കം

തന്റെ പിതാവിനെപ്പോലെ സമർത്ഥനായ ഒരു നിയമവിദഗ്ദ്ധനോ രാഷ്ട്രീയനേതാവോ ആകാനുള്ള പരിശീലനമാണ് ബസേലിയോസിന് ലഭിച്ചത്. കേസറിയായിലും പിന്നീട് കോൺസ്റ്റാന്റിനോപ്പിളിലും വിദ്യാഭ്യാസം നേടിയ ബസേലിയോസ് ഉപരി പഠനാർത്ഥം ആഥൻസിലേക്ക് പോയി. പിൽക്കാലത്ത് ചക്രവർത്തി ആയിത്തീർന്ന മതത്യാഗിയായ ജൂലിയനും വി. ഗ്രിഗറി നസിയാൻസനും ആഥൻസിൽ അദ്ദേഹത്തിന്റെ സഹപാഠികളായിരുന്നു. കേസറിയായിലെ വിദ്യാഭ്യാസകാലത്ത് തന്നെ പരിചിതനായിരുന്ന വി. ഗ്രിഗറി

യുമായി ആഴമായ സൗഹൃദം ഇക്കാലത്ത് അദ്ദേഹം രൂപപ്പെടുത്തി. ഇരുവരുടെയും സൗഹൃദവും സംവാദവും സന്ന്യാസത്തിലേക്കുള്ള ആഭിമുഖ്യമായിട്ടാണ് പരിണമിച്ചത്. പഠനകാലം കഴിഞ്ഞ് സതീർത്ഥ്യന്മാർ രണ്ടുവഴിക്ക് യാത്രയാരംഭിച്ചു. ഈജിപ്തിലും പലസ്റ്റീനിലും ഉള്ള സന്ന്യാസികളെ സന്ദർശിക്കാനായിരുന്നു ബസേലിയോസിന്റെ ഉദ്ദേശ്യം. സ്വദേശത്ത് മടങ്ങിയെത്തിയ ബസേലിയോസ് അഭിഭാഷകവൃത്തിയിലേക്ക് തിരിഞ്ഞു. കുടുംബത്തിൽ ഇതിനകം തന്നെ സന്ന്യാസാദർശങ്ങൾ വേരോടിയിരുന്നു. സെബാസ്റ്റെയിൽ ജീവിച്ചിരുന്ന ഒസ്താത്തിയോസ് എന്ന താപസൻ (സഭയിൽ വിശുദ്ധനായി പരിഗണിക്കപ്പെടുന്ന മാർ ഒസ്താത്തിയോസ് അല്ല, ഇദ്ദേഹം ചില പാഷണ്ഡതകളുമായി ബന്ധമുള്ളയാളാണ്) ബസേലിയോസിന്റെ കുടുംബവുമായി ആത്മീയ അടുപ്പം സ്ഥാപിച്ചിരുന്നു. സഹോദരി മക്രീനയും, പിതാവിന്റെ മരണശേഷം അമ്മ എമിലിയയും താപസവൃത്തി സ്വീകരിച്ചു. നൗക്രാസിയൂസും താപസനായി മാറിയിരുന്നു അക്കാലത്ത്. മക്രീനയുടെ പ്രചോദനത്തിൽ ഒരുവർഷത്തിനകം അഭിഭാഷകവൃത്തി ഉപേക്ഷിച്ച് ബസേലിയോസ് വീണ്ടും യാത്ര ആരംഭിച്ചു. ഈജിപ്ത് സിറിയ മെസപ്പൊട്ടേമിയ പ്രദേശങ്ങളിൽ വിവിധ താപസ സംരഭങ്ങൾ സന്ദർശിച്ച് പഠനം നടത്തിയ ശേഷം പോന്തൂസ് എന്ന സ്ഥലത്ത് ഏകാന്തവാസം ആരംഭിച്ചു. സതീർത്ഥ്യനായ ഗ്രിഗറിയും ഇതിനകം തന്നെ സന്ന്യാസം ജീവിതചര്യ ആയി സ്വീകരിച്ചിരുന്നു.

358 നടുത്ത് ബസേലിയോസ് തന്റെ സുഹൃത്തുക്കളെ പലരെയും തന്നോടുകൂടെ ചേരാൻ ക്ഷണിച്ചുകൊണ്ട് തന്റെ ജന്മസ്ഥലത്തിനടുത്തുള്ള അന്നീസ എന്ന ഗ്രാമത്തിൽ ഒരു സന്ന്യാസഭവനത്തിന് ആരംഭം കുറിച്ചു. കുടുംബത്തിന്റെ പൈതൃക സ്വത്തായിരുന്ന ഈ സ്ഥലത്ത്, മക്രീനയുടെയും എമിലിയയുടെയും നേതൃത്വത്തിൽ സന്ന്യാസിനികളുടെ ഒരു സമൂഹം മുൻപ്തന്നെ ജീവിച്ചിരുന്നു. മക്രീനയായിരുന്നു സന്ന്യാസഭവനത്തിന്റെ ക്രമീകരണത്തിൽ ബസേലിയോസിന്റെ മാതൃകയും വഴികാട്ടിയും. മാത്രമല്ല, കുറച്ചുകാലത്തേക്ക് തന്നോടൊപ്പം ജീവിക്കാനായി എത്തിയ സഹപാഠി ഗ്രിഗറിയോടൊപ്പം മഹാനായ ഒരിജന്റെ ആത്മീയോപദേശങ്ങളുടെ ഒരു സമാഹാരം ഫിലോക്കാലിയ എന്ന പേരിൽ അദ്ദേഹം തയ്യാറാക്കി. കിഴക്കൻ സന്ന്യാസ ആത്മീയതയിലെ അടിസ്ഥാന ഗ്രന്ഥങ്ങളിൽ ഒന്നായി ഇത് പരിഗണിക്കപ്പെടുന്നു.

**പ്രതിസന്ധികളുടെ കാലം**

ക്രിസ്തീയസഭയെ സംബന്ധിച്ച് പ്രതിസന്ധിയുടെ പുതുകാലമായിരുന്നു അത്. രക്തരൂക്ഷിതമായ പീഡനങ്ങളുടെ കാലം അവസാനിപ്പിച്ച് കോൺസ്റ്റന്റൈൻ ചക്രവർത്തി സഭയ്ക്ക് സ്വാതന്ത്ര്യം നൽകിയത് 313-ലാണ്. അഞ്ചുവർഷങ്ങൾക്കുശേഷം വരവറിയിച്ച ആരിയൻ പാഷണ്ഡത കിഴക്കൻ സാമ്രാജ്യത്തിലെ സഭയെ വല്ലാതെ പിടിച്ചുലച്ചു. നിഖ്യാ സുനഹദോസിൽ (325) വി. അത്തനാസിയോസിനെ പിന്തുണച്ച് ആരിയൂസിനെ നാടുകടത്തിയെങ്കിലും പിൽക്കാലത്ത് ചക്രവർത്തി ആരിയൻ പാഷണ്ഡതയുടെ ലഘുരൂപങ്ങളെ അനുകൂലിച്ചു. കോൺസ്റ്റന്റൈന്റെ മക്കളും ആ നയം തുടർന്നപ്പോൾ ഒട്ടനവധി നഗരങ്ങളിൽ അർദ്ധ ആരിയൻ നിലപാടുകൾ ന്യായീകരിക്കുന്ന മെത്രാന്മാർ നിയമിതരായി. പുത്രനായ ദൈവം പിതാവിനു സമാനൻ ആണെങ്കിലും പിതാവിനോട് സമനല്ല എന്ന് വാദിക്കുന്നതായിരുന്നു ഇവരുടെ നിലപാട്. ബസേലിയോസ് സഭയുടെ മുഖ്യധാരയിലേക്ക് വരുന്ന കാലത്ത് കിഴക്കൻ റോമാ സാമ്രാജ്യം ഏതാണ്ട് മുഴുവനും തന്നെ ഇവരുടെ നിയന്ത്രണത്തിലായിരുന്നു. ബസേലിയോസിന് ഡീക്കൻ സ്ഥാനാഭിഷേകം നൽകിയ അന്ത്യോഖ്യായിലെ പ്രസിദ്ധനായ മെലീത്തിയൂസും അക്കാലത്ത് ഈ നിലപാട് പുലർത്തിയിരുന്നു. പുത്രൻ പിതാവിനോട് സമനും ഏകസാരാംശവുമാണെന്ന സത്യവിശ്വാസം വ്യക്തമായി പഠിപ്പിച്ചിരുന്ന വി. അത്തനാസിയോസ് നാലുതവണ തന്റെ രൂപതയിൽ നിന്ന് നാടുകടത്തപ്പെടുകയും അനേകം പീഡനങ്ങൾ സഹിക്കുകയും ചെയ്തു ഇക്കാലത്ത്.

ഇക്കാലത്തുതന്നെ കോൺസ്റ്റാന്റിനോപ്പിളിലെ പാത്രിയർക്കീസ് ആയിരുന്ന മാസിഡോണിയൂസ് പരിശുദ്ധാത്മാവ് ദൈവമല്ലെന്നും ദൈവസൃഷ്ടികളിൽ പുത്രനുശേഷം വരുന്ന ഒരു ദൈവിക ശക്തി മാത്രമാണെന്നും പഠിപ്പിച്ചു. ആരിയൻ പാഷണ്ഡതയുടെ മറ്റൊരുരൂപമായിരുന്നു ഈ കാഴ്ചപ്പാടും. പാഷണ്ഡതകൾ മാത്രമായിരുന്നില്ല സഭയിലെ പ്രശ്നം. പീഡനത്തിന്റെ കാലം പോയി സഭാ ശുശ്രൂഷകരും നേതാക്കളും സമൂഹത്തിൽ വിലമതിക്കപ്പെടുന്ന അന്തരീക്ഷം സംജാതമായിരുന്നു. മുൻകാലങ്ങളിൽ വിജാതീയ ദേവാലയങ്ങൾക്കും പുരോഹിതർക്കും ലഭിച്ചിരുന്ന നൈയാമികവും സാമ്പത്തികവുമായ ആനുകൂല്യങ്ങൾ ക്രിസ്തീയ സഭയ്ക്കും ശുശ്രൂഷകർക്കും ലഭിച്ചു. പാഷണ്ഡതകൾ സംബന്ധിച്ച ചർച്ചകളിൽ കാണുന്നത് വിശ്വാസത്തിന്റെ വേരുകൾ മറന്നും ചക്രവർത്തിയെയും അനുചരന്മാരെയും പ്രീതിപ്പെടുത്താൻ ബദ്ധപ്പെടുന്ന വൈദികരെയും മെത്രാന്മാരെയും ആണ്. സമ്പത്തും അംഗീകാരവും ഉണ്ടായപ്പോൾ ശുശ്രൂഷകരിൽ പലരും ക്രിസ്തീയ മൂല്യങ്ങൾ മറന്ന് ആഡംബരത്തിന്റെയും താൻപോരിമയുടെയും ശൈലികൾ സ്വീകരിച്ചു. പലനഗരങ്ങളിലും വിശ്വാസ വൈപരീത്യം കക്ഷിവഴക്കുകൾക്ക് വഴിതെളിച്ചു. മാൽസര്യങ്ങളിൽ മേൽക്കൈ നേടാൻ എന്തു വളഞ്ഞവഴിയും സ്വീകരിക്കുന്നതിന് പലപ്പോഴും ശുശ്രൂഷകർ സന്നദ്ധരായി. രക്തസാക്ഷികളുടെയും ആദ്യകാല സന്ന്യസ്ഥരുടെയും ധീരമായ സാക്ഷ്യത്തിൽ ബലംകൊണ്ടിരുന്ന ദൈവജനം വലിയ ഇടർച്ചയിൽ വീഴുന്നതിന് നേതൃത്വത്തിലെ ഈ അധഃപതനം കാരണമായി. സന്ന്യാസത്തിലേക്ക് തിരിയുന്ന കാലത്ത് സഭയിലെ ഈ തകർച്ചകൾ എണ്ണിയെണ്ണിപ്പറഞ്ഞ് വിലപിക്കുന്ന ബസേലിയോസിനെ നാം പല കത്തുകളിലും കാണുന്നുണ്ട്.

**സുവിശേഷത്തിന്റെ വെളിച്ചം**

സഭാജീവിതത്തെ മുഴുവൻ സുവിശേഷത്തിന്റെ വെളിച്ചത്തിലേക്ക് തിരികെ കൊണ്ടുവരുന്നതിന്

സന്ന്യാസത്തിന്റെ ചൈതന്യം സഭാജീവിതത്തിന്റെ മുഖ്യധാരയിലേക്ക് തിരികെ കൊണ്ടുവരണം എന്ന് ബസേലിയോസ് മനസ്സിലാക്കി. താപസജീവിതം അന്നത്തെ സഭയിൽ ശക്തമായിരുന്നു എങ്കിലും താപസർ നഗരങ്ങളിൽ നിന്നും ജനജീവിതത്തിൽ നിന്നും ഒഴിഞ്ഞ് മരുവോരങ്ങളിലുംവനപ്രദേശങ്ങളിലുമായിരുന്നു ജീവിച്ചിരുന്നത്. മാത്രമല്ല, അവരുടെ സമൂഹജീവിതം പരിമിതമായിരുന്നു. ദൈവസാമീപ്യം അന്വേഷിക്കുന്ന സഹോദരങ്ങൾ ഒരുമിച്ച്, പരസ്പരം സ്നേഹിച്ചും മറ്റുള്ളവരെ ശുശ്രൂഷിച്ചും സുവിശേഷത്തിന് സജീവ സാക്ഷ്യം നൽകുന്ന സന്ന്യസ്ഥഭവനങ്ങൾ ജനവാസ കേന്ദ്രങ്ങളിൽ ഉണ്ടാകുന്നത് സുവിശേഷാദർശങ്ങളെ സഭയുടെ സജീവ ശ്രദ്ധയിൽ കൊണ്ടുവരുന്നതിന് സഹായിക്കും എന്ന് അദ്ദേഹം തിരിച്ചറിഞ്ഞു. സന്ന്യാസ ചര്യയെ നഗരജീവിതവുമായി സമന്വയിപ്പിക്കണം എന്ന ആശയം കിഴക്കൻ സഭയിൽ ആദ്യമായി പരീക്ഷിച്ച ആളായിരുന്നു സെബാസ്റ്റെയിലെ ഒസ്താത്തിയോസ്. അദ്ദേഹത്തിന്റെ സ്വാധീനത്തിലും സ്വന്തം അനുഭവ ത്തിന്റെ വെളിച്ചത്തിലും ക്രിയാത്മകമായ സഭാ ശുശ്രൂഷയും സന്ന്യാസവും സമന്വയിപ്പിക്കുന്ന ഒരു ദർശനം ബസേലിയോസ് ഇക്കാലത്ത് രൂപപ്പെടുത്തി. ബസീലിയൻ നിയമങ്ങൾ ഈ ദർശനത്തിൽ അധിഷ്ഠിത മാണ്. ഈ സവിശേഷത പരിഗണിച്ചാണ് ദൈവദാസൻ മാർ ഈവനിയോസ് തിരുമേനി തന്റെ ആശ്രമത്തിന്റെ ആധാരമാതൃകയായി ബസേലിയൻ നിയമാവലിയെ സ്വീകരിച്ചതും.

ജനസമൂഹത്തോടൊപ്പം ജീവിക്കുന്ന സന്ന്യാസ സമൂഹങ്ങളെ പ്രചാരത്തിൽ എത്തിക്കുക മാത്രമല്ല, സന്ന്യാസം എന്ന പന്ഥാവിനെ ജനകീയമാക്കുക കൂടിയാണ് ബസേലിയോസ് ചെയ്തത്. സാധാരണ ജനത്തിന് ചിന്തിക്കാൻ കൂടി പ്രയാസമുള്ള തീവ്ര നിഷ്ഠകൾ—ദീർഘകാല ഉപവാസം, തൂണിന്മേൽ ഉള്ള ഏകാന്തവാസം ഒക്കെഅനുഷ്ഠിച്ചിരുന്ന സന്ന്യസ്തർ ധാരാളമുണ്ടായിരുന്നു ഇക്കാലത്ത്. ദൈവസാമീപ്യ മാണല്ലോ സന്ന്യാസത്തിന്റെ ലക്ഷ്യം. സാധാരണ ജീവിതവഴികളിൽ ഉള്ളവർക്കും ആ ലക്ഷ്യം പ്രാപിക്കാൻ സാധിക്കുമെന്ന് ബസീലിയൻ മാതൃക ഉറക്കെ പ്രഖ്യാപിക്കുന്നു. ബസീലിയൻ സന്ന്യാസാദർശങ്ങളിൽ ആഴമായ ഗവേഷണം നടത്തിയിട്ടുള്ള അന്ന എം. സിൽവാസ് എന്ന പണ്ഡിതയുടെ വാക്കുകളിൽ പറഞ്ഞാൽ കർത്താവിനോടും അവന്റെ വചനങ്ങ ളോടുമുള്ള അനുസരണം, സഭയോടും അപ്പസ്തോലിക പാരമ്പര്യത്തോടുമുള്ള തീക്ഷ്ണമായ സമർപ്പണം, മാമോദീസ അനുശാസിക്കുന്ന ധാർമികവും ആത്മീ യവുമായ ജീവിതചര്യകളോട് ഓരോ ക്രിസ്ത്യാനിയും അവശ്യമായി കാണിക്കേണ്ട ആഭിമുഖ്യം എന്നിവയാണ് സന്ന്യാസദർശനത്തിന്റെ അടിസ്ഥാന മൂല്യങ്ങളായി ബസേലിയോസ് സ്വീകരിച്ചിരിക്കുന്നത്. ലളിതമായി പറഞ്ഞാൽ സുവിശേഷത്തിന്റെ സന്ദേശം ഉൾക്കൊണ്ട് ജീവിക്കുകയാണ് സന്ന്യാസം. അത് ഏവർക്കും പ്രാപ്യമാണ്. അതുകൊണ്ട് തീവ്രവിരക്തിയല്ല, മിതത്വവും ജീവിതലാളിത്യവും ആധാരമാക്കിയ ലഘുവായ നിഷ്ഠകളാണ് ബസേലിയോസ് തന്റെ ശിഷ്യർക്ക് നിർദ്ദേശിച്ചത്.

ഏകാന്തവാസം ആദ്ധ്യാത്മിക പുരോഗതിക്ക് യോജി ച്ചതല്ല എന്ന് ബസേലിയോസ് വ്യക്തമാക്കുന്നുണ്ട്. പലപ്പോഴും കുംടുംബാംഗങ്ങൾ ഒരുമിച്ച്, സ്ത്രീകളും പുരുഷന്മാരും കുട്ടികളും അടങ്ങുന്ന സമൂഹങ്ങളായി ട്ടായിരുന്നു സന്ന്യാസ ജീവിതം അദ്ദേഹം വിഭാവനം ചെയ്തത്. ബ്രഹ്മചര്യവ്രതം സൂചിപ്പിക്കുന്ന രീതിയിൽ സ്ത്രീകൾക്കും പുരുഷന്മാർക്കും പ്രത്യേക ഭവനങ്ങൾ— ഒരേ വളപ്പിൽ തന്നെ — ക്രമീകരിച്ചിരുന്നു എന്നുമാത്രം. പരസ്പരസ്നേഹം, ശുശ്രൂഷ, പരസ്പരമുള്ള തിരുത്തൽ, മുതിർന്നവരോടുള്ള അനുസരണം എന്നീ മൂല്യങ്ങൾ, ഒരു കുടുംബത്തിലെന്നപോലെ പാലിക്കുന്നതായിരുന്നു സമൂഹജീവിതത്തിന്റെ കാതൽ. പ്രാർത്ഥിക്കുകയും പ്രസംഗിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്നതിനൊപ്പം ഉത്തമമായ സഹജീവനത്തിന്റെ സജീവ മാതൃക സഭാ സമൂഹത്തിനു നൽകുന്നതിനും സന്ന്യസ്ഥർ പ്രാപ്ത രായി. ഇതോടൊപ്പം സമൂഹത്തിലെ പാവപ്പെട്ടവരോടുള്ള ഉത്തരവാദിത്തങ്ങൾ അവർ ധീരമായി നിറവേറ്റുകയും ചെയ്തു. 369-ൽ കപ്പദോചിയ പ്രദേശത്ത് ഭീകരമായ ക്ഷാമമുണ്ടായപ്പോൾ അവിടുത്തെ ജനത്തിന് ആശ്രയ മായത് ബസേലിയോസും അദ്ദേഹത്തിന്റെ ആശ്രമവും ആയിരുന്നു. ജനങ്ങൾ വീണ്ടും പ്രചോദനത്തിനായി സഭാനേതൃത്വത്തെ ഉറ്റുനോക്കാൻ തുടങ്ങി.

ആശ്രമം പുരോഗമിക്കുന്ന കാലത്തുതന്നെ അദ്ദേഹം വിവിധ സന്ന്യാസസമൂഹങ്ങൾ സന്ദർശിച്ച് സന്ന്യാ സത്തെ സംബന്ധിച്ച് പ്രഭാഷണങ്ങൾ നൽകിത്തുട ങ്ങിയിരുന്നു. തന്നെ പിന്തുടർന്ന് സന്ന്യാസം സ്വീകരി ക്കുന്നവർക്ക് മാർഗരേഖ ആകുന്നതിന് സന്ന്യാസോ പദേശങ്ങളുടെ രണ്ട് സമാഹാരങ്ങൾ അദ്ദേഹം എഴുതിയുണ്ടാക്കി. പൗരസ്ത്യ സന്ന്യാസചര്യക്ക് മാത്രമല്ല, ബനഡിക്റ്റൈൻ ജീവിതശൈലിയിലൂടെ ലോകമെങ്ങും സ്വാധീനം ചെലുത്തിയ ബസീലിയൻ നിയമാവലി അങ്ങനെ ഉണ്ടായതാണ്.

**സമവായത്തിന്റെ വഴികൾ**

362-ൽ ബസേലിയോസ് ഡീക്കനായും തുടർന്ന് വൈദികനായും അഭിഷിക്തനായി. സഭയിലെ ആശയസംവാദങ്ങളിൽ അതിവേഗം ശ്രദ്ധേയനായി. മുൻപ് സൂചിപ്പിച്ചതുപോലെ ആശയവൈവിധ്യം കലഹങ്ങളോളം എത്തിയ കാലമായിരുന്നു അത്. പല പ്രധാനനഗരങ്ങളിലും ക്രിസ്ത്യാനികൾ പരസ്പരം പോരടിച്ചിരുന്ന കാലം. സ്വന്തം ദുർവ്യാഖ്യാനങ്ങൾക്ക് വേണ്ടി വാശിപിടിച്ചിരുന്ന പാഷണ്ഡികൾ മാത്രമല്ല, സത്യവിശ്വാസം പ്രഘോഷിച്ചിരുന്ന പിതാക്കന്മാർ പോലും ചില പ്രത്യേക പദപ്രയോഗങ്ങളെ പ്രതിയുള്ള തർക്ക ങ്ങളിൽ സഭയുടെ ഐക്യം മറന്നുപോയിരുന്നു. പുത്രൻ തമ്പുരാൻ പിതാവിനോട് സമനാണ് എന്ന് സൂചിപ്പിക്കാൻ നിഖ്യാ സുനഹദോസിൽ ഉപയോഗിച്ച വാക്കാണ് ഹോമോഊസിയോസ്. 'ശവ്യാസ് ബൂസിയാ' എന്ന്

വിശുദ്ധകുർബാനയിലെ മൂന്നാമത്തെ ആശീർവാദത്തിന്റെ സുറിയാനി രൂപത്തിൽ വൈദികർ ഉച്ചരിക്കുന്നതു കേട്ടിട്ടില്ലേ? ആ പ്രയോഗം തന്നെ. ഇത് വേദപുസ്തകത്തിൽ ഇല്ലാത്ത വാക്കായതുകൊണ്ട് അക്കാലത്തെ ഒട്ടേറെ പിതാക്കന്മാർക്ക് ഇത് സ്വീകാര്യമായിരുന്നില്ല. സ്വീകാര്യമായ വിധത്തിൽ ആരും ആ പദപ്രയോഗം വ്യാഖ്യാനിച്ചിരുന്നില്ല എന്നതാണ് ശരി. ആഴമായ വേദപുസ്തക പഠനത്തിന്റെ പശ്ചാത്തലത്തിൽ ആ പദപ്രയോഗം സഭയിലെ ഭൂരിഭാഗം പേർക്കും സ്വീകാര്യമായ വിധത്തിൽ വ്യാഖ്യാനിച്ചത് ബസേലിയോസ് ആണ്. ആരിയൻ പാഷണ്ഡിയായിരുന്ന എവുണോമിയൂസിനെതിരെ നിഖ്യായിലെ സത്യവിശ്വാസം വ്യാഖ്യാനിച്ചുകൊണ്ട് അദ്ദേഹമെഴുതിയ പ്രബന്ധം (364) അതിവേഗം പരക്കെ അംഗീകരിക്കപ്പെട്ടു. നിഖ്യാവിശ്വാസത്തിന്റെ പ്രണേതാവായ അത്തനാസിയോസിന്റെ പക്ഷത്ത് നിന്നിരുന്ന ചുരുക്കം സഭാനേതാക്കളും അർദ്ധ ആരിയൻ വിശ്വാസവ്യാഖ്യാനങ്ങൾ മുറുകെപ്പിടിച്ചിരുന്ന ബഹുഭൂരിപക്ഷവും ഒരുപോലെ ബസേലിയോസ് നൽകിയ വിശദീകരണം സ്വീകരിച്ച് മിക്ക നഗരങ്ങളിലും പരസ്പരം രമ്യപ്പെട്ടു. ഇക്കാലത്താണ് (370–ൽ) അദ്ദേഹം കേസറിയായിലെ മെത്രാനായി അഭിഷിക്തനാകുന്നത്.

വിരുദ്ധ ധ്രുവങ്ങളിലുള്ള അഭിപ്രായങ്ങളെ സംവാദത്തിലേക്കും ക്രമേണ സമന്വയത്തിലേക്കും കൊണ്ടുവരാൻ ബസേലിയോസ് കാണിച്ച സാമർത്ഥ്യമാണ് അക്കാലത്ത് സഭയിൽ പ്രബലപ്പെട്ടുകൊണ്ടിരുന്ന കലഹങ്ങൾ അവസാനിപ്പിക്കാൻ അദ്ദേഹത്തെ സഹായിച്ചത്. മാസിഡോണിയൻ പാഷണ്ഡത അവസാനിപ്പിക്കാനുള്ള ശ്രമം ഈ സാമർത്ഥ്യത്തിന്റെ മകുടോദാഹരണമാണ്. പരിശുദ്ധാത്മാവ് ദൈവമല്ല എന്ന അബദ്ധ സിദ്ധാന്തമാണ് മാസിഡോണിയനിസം. പരിശുദ്ധാത്മാവും പുത്രനോടൊപ്പം പിതാവിനോട് ഏക സാരാംശമാണ് (ഹോമോഊസിയോസ്) എന്നതാണ് സത്യവിശ്വാസം. പരിശുദ്ധ ത്രിത്വത്തിൽ മൂന്ന് ആളുകൾ ഉണ്ടെങ്കിലും മൂന്ന് ആളുകളും ഒരേ സാരാംശമായിരിക്കുന്നു. ഈ രഹസ്യം വ്യാഖ്യാനിക്കാൻ വി. അത്തനാസിയോസ് ചെയ്തതുപോലെ ബസേലിയോസിന് ഹോമോ ഊസിയോസ് എന്ന പദം ഉപയോഗിക്കാമായിരുന്നു. എന്നാൽ ഈ പദം ഉപയോഗിക്കുന്നത് അഭിപ്രായ വ്യത്യാസങ്ങൾ ബലപ്പെടുത്തും എന്ന് മനസ്സിലാക്കിയ ബസേലിയോസ് അതേ സത്യവിശ്വാസം പഠിപ്പിക്കുന്നത് ആ വാക്ക് ഉപയോഗിക്കാതെയാണ്. പിതാവിനോടും പുത്രനോടും ഒപ്പം വന്ദിക്കപ്പെടുന്നവനും സ്തുതിക്കപ്പെടുന്നവനുമാണ് പരിശുദ്ധാത്മാവ് എന്ന് ആരാധനാപാരമ്പര്യത്തിൽ നിന്ന് അദ്ദേഹം വ്യക്തമാക്കി. ദൈവമല്ലാത്ത ഒന്നിനേയും പിതാവിനോടൊപ്പം വന്ദിക്കാൻ സാധിക്കുകയില്ല. ഹോമോ ഊസിയോസ് എന്ന പദം ഉപയോഗിക്കാതെതന്നെ പരിശുദ്ധാത്മാവ് ദൈവം ആണെന്ന സത്യവിശ്വാസം സഭയുടെ ആരാധനയിൽ നിന്ന് ബസേലിയോസ് ഇപ്രകാരം തെളിയിച്ചു. കലഹത്തിനു കാരണമാകാൻ ഇടയുള്ള ഒരു വാക്ക് ചർച്ചയിൽ നിന്ന് ഒഴിവാക്കിയതുകൊണ്ട് നഷ്ടമൊന്നും ഉണ്ടായില്ലെന്ന് മാത്രമല്ല, 381–ലെ സുനഹദോസിൽ വലിയ ചർച്ചയൊന്നും വരാത്ത രീതിയിൽ മാസിഡോണിയൻ പാഷണ്ഡതയെ മുളയിലേ നുള്ളുവാനും ബസേലിയോസിന് സാധിച്ചു. കോൺസ്റ്റാന്റിനോപ്പിളിൽ കൂടിയ സാർവത്രിക സുനഹദോസ് ബസേലിയോസിന്റെ ഭാഷയെയും നയത്തെയും ഒരുപോലെ മാനിച്ചാണ് പരിശുദ്ധാത്മാവിനെപ്പറ്റിയുള്ള സത്യവിശ്വാസം വിശ്വാസപ്രമാണത്തിൽ ഉൾപെടുത്തിയത്.

ആശയസമന്വയം എന്ന പ്രയോഗരീതിയിൽ ഒതുങ്ങുന്നതല്ല ദൈവശാസ്ത്രത്തെ സംബന്ധിച്ച് ബസേലിയോസിന്റെ പ്രാധാന്യം. പരിശുദ്ധ ത്രിത്വത്തെ സംബന്ധിച്ച സത്യവിശ്വാസത്തിന്റെ വിശദീകരണം കൊണ്ട് സഭയെ പ്രകാശിപ്പിച്ചവരിൽ പ്രധാനിയാണ് ബസേലിയോസ്. സ്വർഗീയ രഹസ്യങ്ങളുടെ പ്രകാശകൻ (ഉറാനോഫാന്തോർ) എന്ന് ഗ്രീക്ക് പാരമ്പര്യത്തിൽ അദ്ദേഹത്തിന് ഒരു വിളിപ്പേരുണ്ട്. ആ പ്രബോധനങ്ങളുടെ വിശകലനം ഇതുപോലെ ഒരു ലേഖനത്തിൽ ഒതുങ്ങുന്നതല്ല.

**നേതാക്കന്മാരുടെ നേതാവ്**

മെത്രാനായി അഭിഷിക്തനാകുമ്പോൾ കേസറിയായിൽ അദ്ദേഹത്തിന് അനുകൂലികളും പ്രതികൂലികളും ഉണ്ടായിരുന്നു. ചക്രവർത്തിയായ വാലൻസ് ബസേലിയോസിനെ എതിർത്ത് അന്തിമൂസിനെ പ്രവശ്യയുടെ മെത്രാപോലീത്താ ആക്കി ഉയർത്താൻ ശ്രമിച്ചിട്ടുപോലും സമർത്ഥമായ നീക്കങ്ങളിലൂടെ കപ്പദോച്ചിയയിൽ മാത്രമല്ല സിറിയൻ പ്രദേശത്തും തന്റെ സ്വാധീനം വ്യാപിപ്പിക്കാൻ ബസേലിയോസിനു കഴിഞ്ഞു. തികച്ചും സങ്കീർണ്ണമായ വെല്ലുവിളികളെ സമചിത്തതയോടെ നേരിടാൻ ബസേലിയോസിന് സാധിച്ചത് നന്മകളെ ചേർത്തുപിടിക്കാനുള്ള അസാധാരണമായ അഭിഷേകം കൊണ്ടാണെന്ന് കാണാവുന്നതാണ്.

വ്യക്തികളുടെ ശക്തികളും ദൗർബല്യങ്ങളും മനസ്സിലാക്കി അവരെ സഭയുടെ പരമാവധി വിവിധ നിയോഗങ്ങൾ അദ്ദേഹം ഭരമേല്പിച്ചു. അർദ്ധ ആരിയൻ നിലപാടുകളെ പ്രോൽസാഹിപ്പിച്ചിരുന്ന ചക്രവർത്തിയായിരുന്നു വാലൻസ്. ചക്രവർത്തി നേരിട്ട് എതിർത്തിട്ടുപോലും കപ്പദോച്ചിയൻ സഭയിൽ താൻ ഉയർത്തിക്കൊണ്ടുവന്ന നിഖ്യാസുനഹദോസ് അനുകൂല നിലപാടിനു പിന്തുണ ഉറപ്പാക്കാൻ ബസേലിയോസ് ചെയ്തത് തന്റെ വിശാലമായ സുഹൃദ്ബന്ധങ്ങളെ സമർത്ഥമായി ഉപയോഗിക്കുകയാണ്. സ്വസഹോദരന്മാരായ പീറ്ററിനെയും ഗ്രിഗറിയെയും സഹപാഠിയായ ഗ്രിഗറിയെയും ഉൾപടെ തന്നോടൊത്ത് ചിന്തിക്കുന്ന നിരവധിപ്പേരെ മെത്രാൻ സ്ഥാനത്തേക്കുയർത്തി. അക്കാലം വരെ ആ പ്രദേശത്തെ സുനഹദോസുകളിൽ അർദ്ധ–ആരിയൻ നിലപാടുകൾക്ക് വലിയ പിന്തുണ ലഭിച്ചിരുന്നു. ഒൻപത് വർഷം മാത്രം നീണ്ട മെത്രാപ്പോലീത്തൻ ശുശ്രൂഷ അവസാനിക്കുന്ന കാലത്ത് കപ്പദോച്ചിയയിൽ മാത്രമല്ല സീറോ പലസ്റ്റീനിയൻ പ്രദേശങ്ങളിലും ബസേലിയോസിന്റെ നിഖ്യാവിശ്വാസവിശകലനം പ്രാദേശിക സുനഹദോസുകളിൽ അംഗീകരിക്കപ്പെട്ടു.

കേവലം രാഷ്ട്രീയമായ ഒരു നീക്കമായിരുന്നില്ല ഇത്. പിൽക്കാലത്ത് നസിയാൻസിലെ മെത്രാനും പ്രഗൽഭ

വാഗ്മിയും ദൈവശാസ്ത്രജ്ഞനുമായി പ്രസിദ്ധനായ ഗ്രിഗറി (ബസേലിയോസിന്റെ സഹപാഠി) അങ്ങേയറ്റം അന്തർമുഖനായ ഒരു വ്യക്തിയായിരുന്നു. ബസേലിയോസിന്റെ തുടർച്ചയായ നിർബന്ധമില്ലായിരുന്നെങ്കിൽ ഒരുപക്ഷെ സഭയുടെ മുഖ്യധാരയിൽ ഒരിക്കലും അദ്ദേഹം ഉണ്ടാകുമായിരുന്നില്ല. അതുപോലെ മാസിഡോണിയൻ പാഷണ്ഡതയെ എതിർക്കാൻ സഹോദരനും നിസ്സായിലെ മെത്രാനുമായ ഗ്രിഗറിയുടെ അഗാധമായ ജ്ഞാനത്തെ ബസേലിയോസ് ഉപയോഗിക്കുന്നുണ്ട്. ഗുരുസ്ഥാനീയനായ മെലിത്തിയോസിന്റെ നിലപാടുകളെ സ്വാധീനിച്ച്, അദ്ദേഹത്തെ നിഖ്യാ സത്യവിശ്വാസത്തിന്റെ പക്ഷത്തേക്ക് കൊണ്ടുവന്നത് ബസേലിയോസിന്റെ മറ്റൊരു വിജയമായി. പുണ്യവാനെന്ന് പ്രസിദ്ധനായിരുന്ന മെലിത്തിയോസ് നിഖ്യാവിശ്വാസ പക്ഷത്തേക്ക് മാറിയത് അർദ്ധ ആരിയൻ പക്ഷക്കാരെ തികച്ചും ദുർബലപ്പെടുത്തിയ സംഭവമാണ്.

ശത്രുപക്ഷത്ത് നിലയുറപ്പിച്ചവരിൽ പോലും നന്മകൾ കണ്ടെത്തി അവയെ സഭയ്ക്ക് ഗുണകരമാക്കാൻ ബസേലിയോസ് ശ്രമിച്ചു. ആരിയൻ ആശയങ്ങളെ അനുകൂലിക്കുകയും അച്ചടക്ക വിഷയത്തിൽ സുനഹദോസുകളിൽ നിന്നുപോലും തിരുത്തലുകൾ വാങ്ങുകയും ചെയ്ത ആളായിരുന്നു സെബാസ്റ്റ്യയിലെ ഒസ്താത്തിയോസ്. അതുപോലെ നിഖ്യായിലെ സത്യവിശ്വാസത്തിനു വേണ്ടി പോരാടിയെങ്കിലും യേശുക്രിസ്തുവിന്റെ മനുഷ്യസ്വഭാവത്തിന്റെ പൂർണ്ണത നിഷേധിച്ചതുവഴി പിൽക്കാലത്ത് ശപിക്കപ്പെട്ട ആളാണ് ലവോദീക്യയിലെ അപ്പൊള്ളിനാരിസ്. ദൈവശാസ്ത്രത്തിന്റെ വിരുദ്ധ ധ്രുവങ്ങളിലായിരുന്ന ഇവർ രണ്ടുപേരും ബസേലിയോസിന്റെ സുഹൃത്തുക്കളായിരുന്നു. ഒസ്താത്തിയോസിന്റെ സന്ന്യാസ ദർശനത്തിലെ മെച്ചപ്പെട്ട ആശയങ്ങളും അപ്പൊള്ളിനാരിസ് ആരിയൂസിനെതിരായി എഴുതിയ ആശയങ്ങളും ബസേലിയോസ് സ്വീകരിക്കുകയും സഭയുടെ മുഖ്യധാരയിലെത്തിക്കുകയും ചെയ്തിട്ടുണ്ട്. എന്നാലും രണ്ടുപേരുടെയും തെറ്റുകളെ നിശിതമായും സത്യസന്ധമായും അദ്ദേഹം വിമർശിക്കുകയും ചെയ്തു.

പൊതുവേ സഭയുടെ ശുശ്രൂഷാ രംഗങ്ങളിൽ ഉള്ളവർ, മെത്രാന്മാരും വൈദികരും സന്ന്യസ്തരും, ശുശ്രൂഷയിൽ വരുത്തുന്ന വീഴ്ചകളെ അദ്ദേഹം കഠിനമായ ഭാഷയിൽ തന്നെ വിമർശിച്ചിട്ടുണ്ട്. ഇത് ആദ്യം തന്നെ സൂചിപ്പിച്ച സഭാനവീകരണ പദ്ധതിയുടെ ഭാഗമായിട്ടാണ് നമുക്ക് മനസ്സിലാവുക. ശുശ്രൂഷാ സ്ഥാനങ്ങളിലുള്ളവരുടെ ദൈവദത്തമായ സിദ്ധികളെ സഭാജീവിതത്തിന്റെ പൊതുധാരയിലേക്ക് പരമാവധി ആവാഹിക്കുക, അവരുടെ തിന്മകളെ വ്യക്തിപരമായ തിരുത്തലിലൂടെ നേരിടുക എന്ന് ബസേലിയോസിന്റെ കർമ്മ പദ്ധതിയെ ചുരുക്കിയെഴുതാം. സന്ന്യാസ പ്രസ്ഥാനത്തിന്റെ നന്മകളെ സഭയുടെ പൊതുജീവിതത്തിലേക്ക് ഉൾചേർക്കുന്ന പ്രക്രിയക്ക് ക്രിയാത്മകമായി തുടക്കം കുറിച്ചു എന്ന ചരിത്രപരമായ സവിശേഷതകൂടി ഈ കർമ്മ പദ്ധതിക്കുണ്ട്.

കർമ്മകുശലനും കർക്കശബുദ്ധിയുമായ ഭരണാധികാരി ആയിരിക്കെ തന്നെ തന്റെ ശുശ്രൂഷക്ക് കീഴിലുള്ള ജനത്തോട് അങ്ങേയറ്റം കാരുണ്യപൂർവം പെരുമാറുന്നതിൽ ബസേലിയോസ് ശ്രദ്ധാലുവായിരുന്നു. മെത്രാനായ ശേഷം പൈതൃകസ്വത്തിൽ അവശേഷിച്ചതു മുഴുവൻ വിറ്റ് രൂപതയിലെ ദരിദ്രർക്ക് ദാനം ചെയ്തു. സമൂഹം അറപ്പോടെ മാറ്റിനിറുത്തിയിരുന്ന പരസ്യപാപികളെപ്പോലും ദയവോടെ സമീപിക്കുന്ന ബസേലിയോസിനെ അദ്ദേഹത്തിന്റെ എഴുത്തുകളിൽ കാണാവുന്നതാണ്. വഴിയാത്രക്കാർക്ക് അന്നംവിളമ്പുന്ന ശുശ്രൂഷയിൽ അദ്ദേഹം വ്യക്തിപരമായിത്തന്നെ ഉൾപെട്ടിരുന്നു എന്ന് പറയപ്പെടുന്നു. ഗ്രീക്ക് പാരമ്പര്യത്തിൽ വർഷാരംഭത്തിൽ കുട്ടികൾക്ക് സമ്മാനവുമായി സന്ദർശിക്കാനെത്തുന്ന സരളഹൃദയനായ പിതാവായി ബസേലിയോസ് അനുസ്മരിക്കപ്പെടുന്നത് ജീവിച്ചിരിക്കെത്തന്നെ പ്രകീർത്തിക്കപ്പെട്ട ഈ കാരുണ്യം കാരണമാവണം.

**ദൈവഭവനത്തിന്റെ മഹാവിളക്ക്**

സഭാചരിത്രകാരൻ കൂടിയായ തിയഡൊറെറ്റ് ബസേലിയോസിനെ വിശേഷിപ്പിക്കുന്നത് അങ്ങനെയാണ്. നാലാം നൂറ്റാണ്ടിന്റെ അവസാനത്തിൽ വിശ്വാസപരവും ധാർമികവുമായ പ്രതിസന്ധിയിൽ അകപ്പെട്ടുപോയ ക്രൈസ്തവസമൂഹത്തെ സൗഖ്യപ്പെടുത്താൻ ദൈവം അഭിഷേകം ചെയ്തയച്ച മഹാ ഇടയനായിരുന്നു അദ്ദേഹം. ആദ്യമെഴുതിയത് ആവർത്തിക്കട്ടെ, സഭാചരിത്രത്തിലും ദൈവശാസ്ത്രത്തിലും ഉള്ള സ്വാധീനം പരിഗണിച്ചാൽ അദ്ദേഹത്തോളം തലയെടുപ്പുള്ള അധികംപേർ ക്രൈസ്തവ ചരിത്രത്തിൽ ഇല്ല. ഇതുകൂടി പരിഗണിച്ചാവണം പൗരസ്ത്യപാരമ്പര്യത്തിൽ മഫ്രിയാന്മാരുടെ ഔദ്യോഗിക നാമമായി അദ്ദേഹത്തിന്റെ നാമം നിശ്ചയിച്ചിരിക്കുന്നത്.

മലങ്കര കത്തോലിക്കാ സഭയെ സംബന്ധിച്ചിടത്തോളം മാർ ബസേലിയോസിന്റെ സന്ന്യാസ ആദർശങ്ങളെ ആധാരമാക്കിയാണ് പുനരൈക്യത്തിന്റെ നാന്ദിയായ ബഥനി പ്രസ്ഥാനം ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി ആരംഭിച്ചതെന്ന ചരിത്ര സത്യം വിശുദ്ധന്റെ പൈതൃകത്തോട് നമ്മെ ചേർത്തു നിർത്തുന്നു. അദ്ദേഹത്തിന്റെ നാമം സ്വീകരിച്ചിരിക്കുന്ന നമ്മുടെ മഹാ പ്രധാനാചാര്യന്മാരെ ആ നാമത്തിനു യോജിച്ച ദാനങ്ങൾ നൽകി അനുഗ്രഹിച്ച ദൈവകൃപയ്ക്ക് നന്ദിയർപ്പിക്കാം. ഭരണകുശലത കൊണ്ട് മഹാനായ മാർ ബസേലിയോസിനെ ഓർമ്മിപ്പിച്ച സഭയുടെ ഒന്നാം കാതോലിക്കാ സിറിൽ ബസേലിയോസ് ബാവായെയും സമന്വയത്തിന്റെയും കാരുണ്യത്തിന്റെയും ശുശ്രൂഷ കൊണ്ട് വിശുദ്ധനെ നിരന്തരം ഓർമ്മിപ്പിക്കുന്ന അഭിവന്ദ്യ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവായെയും ദൈവസന്നിധിയിൽ നന്ദിയോടെ ഓർക്കാം.



# ഇറ്റലിയിലെ സാൻ ജൊവാന്നി റൊട്ടോണ്ടോ പാദ്രെ പിയോ തീർത്ഥാടന ദേവാലയം

റവ. ഡോ. മാത്യു ചാർത്താക്കുഴിയിൽ

കുരിശിലെ സഹനത്തിലൂടെയും, മരണത്തിലൂടെയും ക്രിസ്തു നേടിയ വിജയത്തിന്റെ അടിസ്ഥാനത്തിൽ ഉദയം ചെയ്ത ക്രിസ്തീയ വിശ്വാസം സഹനത്തിന്റെ ആഴം കണ്ടറിഞ്ഞ ദൈവീക സംഹിതയാണ്. മനുഷ്യക്ലേശങ്ങളുടെ ആന്തരീക അർത്ഥം അന്വേഷിക്കുക മാത്രമല്ല സഹജീവിസ്നേഹത്തിലൂന്നി എല്ലാ മനുഷ്യരുടെയും ദുരിതങ്ങളെയും ദുഃഖങ്ങളെയും പരിഹരിക്കുന്നതിന് മുന്നണിപോരാളികളായി നിൽക്കുന്നതും ഈ കുരിശിൽ മരിച്ചവന്റെ അനുയായികൾ തന്നെയാണ്. തന്റെ പൗരോഹിത്യ ശുശ്രൂഷയിലുടനീളം ക്രിസ്തുവിന്റെ സഹനങ്ങളോട് ചേർന്ന് നിൽക്കാൻ ആഹ്വാനം ചെയ്ത വി. പാദ്രെ പിയോ എന്ന സന്യാസവൈദികൻ തന്നെയാണ് "വേദനിക്കുന്നവരുടെ ആശ്വാസഭവനം" എന്ന പേരിൽ തന്റെ സഹോദരങ്ങളുടെ കണ്ണീർ ഒപ്പുന്നതിന് ആതുരാലയം ആരംഭിക്കുന്നതും. ഇന്ന് യൂറോപ്പിലെ തന്നെ ഏറ്റം മഹത്വരമായ ഈ ആതുരശുശ്രൂഷാ കേന്ദ്രത്തിലൂടെ അനേകായിരങ്ങൾ യേശുവിന്റെ സൗഖ്യത്തിന്റെ കരസ്പർശം അനുഭവിക്കുന്നു. തന്റെ പൗരോഹിത്യ ശുശ്രൂഷ മുഴുവൻ കുരിശിലെ ക്രിസ്തുവുമായിട്ടുള്ള ഒരു കൗദാശിക ഐക്യമായി ചേർത്തുവച്ച വി.പാദ്രെ പിയോയുടെ ജീവിതത്തെയും പ്രവർത്തനങ്ങളെയും, പാദ്രെ പിയോ തീർത്ഥാടന ദേവാലയത്തെയും പരിചയപ്പെടുത്തുകയാണ് ഈ ലേഖനത്തിന്റെ ഉദ്ദേശം.

ഇറ്റലിയുടെ ദക്ഷിണഭാഗത്തായി ഫൊജ്ജിയാ പ്രോവിൻസിലുള്ള ഇന്ന് മുപ്പതിനായിരത്തോളം ജനങ്ങൾ അധിവസിക്കുന്ന ഒരു പ്രദേശമാണ് സാൻ ജൊവാന്നി റൊട്ടോണ്ടോ. ഇവിടെയുള്ള വി. പാദ്രെ പിയോ തീർത്ഥാടന കേന്ദ്രം സന്ദർശിക്കാനായി ഒരു വർഷം എഴുപത് ലക്ഷത്തിലധികം വിശ്വാസികളാണ് ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നും എത്തുന്നത്. പാദ്രെ പിയോ എന്ന വിശുദ്ധൻ തന്റെ ജീവിതത്തിലെ അൻപതിലധികം വർഷക്കാലം ഇവിടെയാണ് വസിച്ചത്. 1916 ജൂലൈ മുതൽ 1968 സെപ്റ്റംബർ വരെ അദ്ദേഹത്തിന്റെ കർമ്മമണ്ഡലമായിരുന്നു സാൻ ജൊവാന്നി റൊട്ടോണ്ടോ. ഇന്ന് അവിടെയുള്ള മനോഹരമായ ദേവാലയം പണി പൂർത്തിയാക്കി കൂദാശ ചെയ്യുന്നത് 2004 ജൂലൈ മാസത്തിലാണ്. ഈ ദേവാലയത്തോടു ചേർന്ന് പാദ്രെ പിയോ സ്ഥാപിച്ച ചികിത്സാലയം ലോകപ്രശസ്തമായ വൈദ്യശാസ്ത്ര ഗവേഷണ കേന്ദ്രം കൂടിയാണ്.



പാപികളുടെ മാനസാന്തരത്തിനായി തന്നെ ത്തന്നെ ഒരു ആത്മത്യാഗമായി ക്രിസ്തുവിന് സമർപ്പിച്ച പുണ്യാത്മാവ് ക്രിസ്തുവിനു വേണ്ടി അനേകം ആത്മാക്കളെ നേടിയെടുക്കുന്നതിന് ഉപകരണ മായിത്തീർന്നു. അദ്ദേഹത്തിന്റെ ഓമനത്വവും, നിഷ്ക്ക ളങ്കതയും, എളിമയും, പ്രസന്നതയും, താനുമായി ബന്ധപ്പെട്ട എല്ലാവരിലേക്കും അദ്ദേഹം സംക്രമിപ്പിച്ചു. "ഒരു ക്രിസ്ത്യാനിയുടെ ജീവിതം എപ്പോഴും നിരന്തരമായ സമരമാണ്. തന്റെതന്നെ പ്രവണ തകൾക്കെതിരെ നടത്തുന്ന ഈ പോരാട്ടത്തിൽ വേദന അനുഭവിക്കാതെ ഒരാത്മാവും പൂർണ്ണതയിലെത്തു കയില്ല" എന്ന പാദ്രെ പിയോയുടെ വചനങ്ങൾ അദ്ദേഹത്തിന്റെ ജീവിതത്തിന്റെ തന്നെ ഒരു നേർ രേഖയാണ്. ഈ വിശുദ്ധൻ ജീവിച്ചിരുന്നപ്പോൾ സംസർഗ്ഗം ചെയ്യാൻ ഭാഗ്യം സിദ്ധിച്ചവരിൽ പലരും ആ അനുഭവത്തെക്കുറിച്ചു ഇപ്പോഴും സാക്ഷിക്കുന്നു. അദ്ദേഹത്തെ നേരിൽ കണ്ടവർക്ക് തങ്ങൾ ക്രിസ്തുവിന്റെ പ്രതിരൂപത്തെ കാണുന്നു എന്ന ചിന്തയാണ് ഉളവായിരുന്നത്. പാദ്രെ പിയോയുടെ വിശുദ്ധ ബലിയർപ്പണങ്ങൾ അനേകം പാപികളെ മാനസാന്തരത്തിലേക്കും ചഞ്ചല ചിത്തരെ വിശ്വാസ ദൃഢതയിലേക്കും ആനയിച്ചിരുന്നു.

ഇറ്റലിയിലെ നേപ്പിൾസ് നഗരത്തിനടുത്തുള്ള പിയത്രെൽചീന എന്ന ചെറു ഗ്രാമത്തിൽ 1887 മെയ് 25-ന് ഗ്രാസിയോ മാരിയോ ഫൊർജോണയുടെയും മരിയ ജൂസേപ്പയുടെയും രണ്ടാമത്തെ പുത്രനായി പാദ്രെ പിയോ ജനിച്ചു. വിശുദ്ധ ഫ്രാൻസിസ് അസ്സിസിയോടുള്ള ഭക്തി കാരണം ഫ്രാഞ്ചെസ്കോ എന്ന നാമം മാതാപിതാക്കൾ അവനു നൽകി. ഫൊർജിയോണെ കുടുംബം പാവപ്പെട്ടവരായിരുന്നുവെങ്കിലും കൃഷി ചെയ്യുന്നതിനുള്ള കുറെ നിലമൊക്കെ അവർക്കു ണ്ടായിരുന്നു. വീടിനടുത്തുള്ള വിശുദ്ധ അന്നയുടെ പള്ളിയിൽ ഫ്രാഞ്ചെസ്കോയ്ക്ക് മാമോദീസ നൽകി. വളർന്നപ്പോൾ ഇവിടെത്തന്നെയാണ് ഒരു അൾത്താര ബാലനായി ഫ്രാഞ്ചെസ്കോ ശുശ്രൂഷ ചെയ്തതും. പിന്നീട് അദ്ദേഹത്തിന്റെ ഇളയ സഹോദരി ഗ്രാസ്സിയ (1894 -1969) ബ്രിജിത്തിൻ സന്യാസ സമൂഹത്തിൽ ചേർന്ന് ഒരു സന്യാസിനിയായിത്തീർന്നു.

വലിയ ഭക്തരായ മാതാപിതാക്കന്മാർ എല്ലാ ദിവസവും ദേവാലയത്തിൽ വിശുദ്ധ കുർബാനയിൽ സംബന്ധിക്കുകയും, വൈകുന്നേരങ്ങളിൽ കുടുംബമായി ജപമാല പ്രാർത്ഥന നടത്തുകയും ചെയ്തിരുന്നു. നിരക്ഷരായിരുന്നെങ്കിലും ബൈബിൾ കഥകളും വിശുദ്ധമാരുടെ ജീവചരിത്രങ്ങളുമൊക്കെ തങ്ങളുടെ മക്കൾക്ക് പറഞ്ഞു കൊടുക്കുന്നതിന് മാതാപിതാക്കന്മാർ ശ്രദ്ധിച്ചിരുന്നു. വളരെ ചെറു പ്രായത്തിൽ തന്നെ തനിക്ക് ദൈവീക വഴിയിലൂടെ സഞ്ചരിക്കാനുള്ള നിയോഗമാണ് ലഭിച്ചിരിക്കുന്നതെന്ന് ഫ്രാഞ്ചെസ്കോ തിരിച്ചറിഞ്ഞി രുന്നു. അടുത്ത ഗ്രാമത്തിൽനിന്നും ഫ്രാഞ്ചെസ്കോയുടെ ഗ്രാമത്തിലെത്തി പാവങ്ങൾക്ക് വേണ്ടി ഭിക്ഷ



തേടിയിരുന്ന ഫ്രാൻസിസ്ക്കൻ കപ്പൂച്യൻ സന്യാസി ഫ്രാ കമില്ലോയുടെ സംസാര-പ്രവർത്തന ശൈലി കുഞ്ഞു ഫ്രാഞ്ചെസ്കോയെ വളരെയധികം ആകർ ഷിച്ചു. ആശ്രമത്തിൽ ചേർന്നതിന് ശേഷം ഫ്രാ കമില്ലോയുടെ മനോഹരമായ താടിയിലും മീശയിലും ആകർഷണം തോന്നിയാണ് സന്യാസം സ്വീകരിച്ചതെന്ന് തമാശയായി പാദ്രെ പിയോ പറഞ്ഞിട്ടുണ്ട്.

തീരെ ചെറുപ്രായത്തിൽ തന്നെ ഫ്രാഞ്ചെസ്കോയ്ക്ക് ദർശനങ്ങളും ദൈവം നൽകുന്ന ആത്മീയ വെളി പാടുകളും ഉണ്ടായിട്ടുണ്. എന്നാൽ ഇത് എല്ലാ കുട്ടികൾക്കും ഉണ്ടാകുന്നതാണെന്നാണ് കുഞ്ഞുഫ്രാ ഞ്ചെസ്കോ അന്ന് ധരിച്ചിരുന്നത്. പ്രാഥമിക വിദ്യാഭ്യാ സത്തിന് ശേഷം ഫ്രാഞ്ചെസ്കോയുടെ നിർബന്ധം സഹിക്കവയ്യാതെ വീട്ടിൽ നിന്നും ഇരുപത് കിലോമീറ്റർ ദൂരത്തിലുള്ള മൊർക്കോണേ എന്ന സ്ഥലത്തെ കപ്പൂച്യൻ ആശ്രമത്തിൽ ചേരുന്നതിനായി മാതാപിതാ ക്കന്മാർ അവനെയും കൊണ്ടെത്തി. എന്നാൽ കൂടുതൽ വിദ്യാഭ്യാസം നേടിയതിന് ശേഷം തിരികെ വരാനുള്ള നിർദേശം നൽകി ആശ്രമാധികാരികൾ അവരെ തിരികെ അയച്ചു. തന്റെ അന്നത്തെ ജോലിയിൽ നിന്നും കിട്ടുന്ന വരുമാനം കൊണ്ട് മക്കളുടെ വിദ്യാഭ്യാസം മുന്നോട്ട് കൊണ്ടുപോവുക അസാദ്ധ്യമെന്നു തിരിച്ചറിഞ്ഞ ഗ്രാസിയോ ഫൊർജോണെ കൂടുതൽ വരുമാനമുള്ള ജോലിതേടി അമേരിക്കയിലേക്ക് കപ്പൽ കയറി. പിതാവിന്റെ അസാന്നിദ്ധ്യം ഭവനത്തിൽ ബുദ്ധിമുട്ടുകൾ ഉണ്ടാക്കിയെങ്കിലും ഫ്രാഞ്ചെസ്കോയ്ക്കും സഹോദര ങ്ങൾക്കും പിതാവിന്റെ വരുമാനം കാരണം മെച്ചമായ

വിദ്യാഭ്യാസം ലഭിച്ചു. തന്റെ പതിനഞ്ചാമത്തെ വയസ്സിൽ ഫ്രാഞ്ചെസ്കോ 1903 ജനുവരി 6-ന് കപ്പൂച്യൻ ആശ്രമത്തിൽ നോവിസ് ആയി ചേരുന്നു. ഈ അവസരത്തിൽ "ദൈവഭക്തൻ" എന്നർത്ഥം വരുന്ന പിയോ എന്ന പുതിയ നാമം സ്വീകരിക്കുകയും ചെയ്തു. പിന്നീട് അദ്ദേഹത്തിന്റെ പേരിനോട് ചേർക്കപ്പെട്ട "പാദ്രെ" (ഫാദർ) സന്യാസവൈദികൻ എന്ന അർത്ഥത്തിൽ ഇറ്റാലിയൻ ഭാഷയിൽ പുരോഹിതരെ വിളിച്ചിരുന്നതാണ്. "ദൈവഭക്തനായ പുരോഹിതൻ" എന്ന മനോഹരമായ നാമത്തിനനുസരിച്ചുള്ള ഒരു ജീവിതമായിരുന്നു അദ്ദേഹത്തിന്റേതെന്നതിന് ചരിത്രം സാക്ഷി.

മലമുകളിലുള്ള മറ്റൊരു ആശ്രമത്തിലേക്ക് മാറ്റിയെങ്കിലും വലിയ വ്യത്യാസം കാണായ്കയാൽ പഴയ ആശ്രമത്തിലേക്ക് ഡോക്ടർമാരുടെ നിർദേശ പ്രകാരം തിരികെയെത്തിച്ചു. ഈ അവസ്ഥയിലും അദ്ദേഹത്തിന്റെ പഠനം തുടരുകയും 1910-ൽ ബെനവെന്റോ കത്തീഡ്രലിൽ വച്ച് ആർച്ച്ബിഷപ് പൗളോ ഷിനോസി പിയോയെ വൈദികനായി അഭിഷേചിക്കുകയും ചെയ്തു. എന്നാൽ രോഗം കാരണം കുറെ വർഷങ്ങൾ കുടുംബത്തോടൊപ്പം കഴിയാൻ അദ്ദേഹത്തെ അധികാരികൾ അനുവദിച്ചു.



വിശുദ്ധ ഫ്രാൻസിസ് അസ്സീസിയുടെ പ്രാരംഭ ചൈതന്യം പുനർജ്ജീവിപ്പിക്കുക എന്ന ലക്ഷ്യത്തോടെ 1525-ൽ ഫ്രാൻസിസ്കൻ സന്യാസ സമൂഹത്തിന്റെ ഭാഗമായി പിറവികൊണ്ടതാണ് കപ്പൂച്യൻ സന്യാസം. "കപ്പൂച്യൻ" എന്നത് "ശിരോവസ്ത്രം" എന്നതിന്റെ ഇറ്റാലിയൻ വാക്കാണ്. അക്കാലത്തു ചെറിയ സമൂഹമായി വസിച്ചുകൊണ്ട് ഭിക്ഷാടനം നടത്തി ജീവിച്ച സന്യാസികളായിരുന്നു ഇവർ. പാവങ്ങളെ ശുശ്രൂഷിക്കുന്നതിലും സുവിശേഷ പ്രഘോഷണം നടത്തുന്നതിലുമായിരുന്നു ഇവരുടെ ശ്രദ്ധ കേന്ദ്രീകരിച്ചിരുന്നത്.

പതിനേഴാമത്തെ വയസ്സിൽ കലശലായ രോഗപീഡകൾ പിയോയെ അലട്ടുന്നുണ്ടായിരുന്നു. ഈ സമയത്ത് വിശപ്പ് നഷ്ടപ്പെടുകയാൽ പാൽ മാത്രം കുടിച്ചു അദ്ദേഹത്തിന് ജീവിക്കേണ്ടി വന്നു. ചെറുപ്പത്തിലെ ദൈവീക ദർശനങ്ങളും വെളിപാടുകളും കൂടുതൽ ആഴത്തിൽ ഇപ്പോൾ വീണ്ടും ഉണ്ടാകുവാൻ തുടങ്ങി. തല്ഫലയമായി പിയോ പ്രാർത്ഥനാ സമയത്ത് ഉന്മാദത്തിലാവുകയും മറ്റുള്ളവർക്ക് അദൃശ്യനാവുകയും ചെയ്യുമായിരുന്നു. അദ്ദേഹത്തിന്റ കൂടെയുള്ള വൈദികരിൽ ചിലർ അദ്ദേഹം തറയിൽ നിന്നും ഉയർന്നു പോവുന്നത് കണ്ടതായി സാക്ഷ്യപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. രോഗം ഭേദമാകുന്നതിനായി പിയോയെ

1916-ൽ സാൻ ജൊവാന്നി റൊട്ടേന്തോ എന്ന സ്ഥലത്തെ കൃപാവര മാതാവിന്റെ നാമത്തിലുള്ള കപ്പൂച്യൻ ആശ്രമത്തിലേക്ക് പിയോ അയക്കപ്പെട്ടു. ഈ പ്രദേശം അന്ന് നഗരത്തിൽ നിന്നും വിദൂരത്തിലുള്ള വളരെ പാവപ്പെട്ട ആളുകൾ അധിവസിച്ചിരുന്ന ഒരു സ്ഥലമായിരുന്നു. ഇവിടെയാണ് തന്റെ മരണംവരെയുള്ള അൻപത് വർഷക്കാലത്തോളം പിന്നീട് പാദ്രെ പിയോ താമസിച്ചത്. നന്നേ ചെറുപ്പത്തിൽത്തന്നെ യേശുവും, മാതാവും, കാവൽ മാലാഖമാരുമായും സംഭാഷണം നടത്തിയിരുന്ന പാദ്രെ പിയോ പ്രായപൂർത്തിയായതോടെ അതിന്റെ ആഴവും അർത്ഥവും കൂടുതൽ മനസ്സിലാക്കാൻ തുടങ്ങി. ഇതൊക്കെ തനിക്ക് പാപികളായ ആത്മാക്കൾക്കുവേണ്ടി പ്രായശ്ചിത്തം അനുഷ്ഠിക്കുന്നതിനുള്ള അവസരമാണെന്ന് അദ്ദേഹം തിരിച്ചറിഞ്ഞു.

1910 സെപ്റ്റംബർ മാസത്തിൽ തന്റെ ഇരുപത്തിമൂന്നാമത്തെ വയസ്സിലാണ് ആദ്യമായി കർത്താവിന്റെ തിരുമുറിവുകളുടെ ലക്ഷണങ്ങൾ പാദ്രെ പിയോയുടെ കൈത്തലത്തിൽ പ്രത്യക്ഷപ്പെട്ടു തുടങ്ങിയത്. അദ്ദേഹത്തെ പരിശോധിച്ച ഡോക്ടർക്ക് എന്തുകൊണ്ടാണ് ഇങ്ങനെ സംഭവിക്കുന്നതെന്ന് നിശ്ചയമില്ലായിരുന്നു. ഈ സമയത്ത് അവിടുത്തെ ഇടവക വികാരിയോട് ചേർന്ന്

ഇത് മാറിക്കിട്ടുന്നതിന് വേണ്ടി പാദ്രെ പിയോ ദൈവത്തോട് പ്രാർത്ഥിച്ചു. എന്നാൽ ഇത് മാറിപ്പോയില്ലെന്ന് മാത്രമല്ല അധികം താമസിയാതെ കാൽപ്പാദങ്ങളിലും സമാനമായ മുറിവുകൾ ഉണ്ടാവാൻ തുടങ്ങി. ഇതൊന്നും പോരാഞ്ഞിട്ട് യേശുവിന്റെ മുൾക്കിരീടത്തിന്റെ വേദനകളും ഇക്കാലയളവിൽ അദ്ദേഹം അനുഭവിക്കേണ്ടി വന്നതായി സാക്ഷ്യപ്പെടുത്തിയിട്ടുണ്ട്.

ഒന്നാം ലോകമഹായുദ്ധത്തിൽ നിർബന്ധിത സൈനിക സേവനം ചെയ്യുന്നതിനായി സാൻ ജൊവാന്നി റൊട്ടേന്തോയിലെ ആശ്രമത്തിൽ നിന്നും നാല് സന്യാസികൾ തിരഞ്ഞെടുക്കപ്പെട്ടപ്പോൾ ആശ്രമത്തിന്റെ എല്ലാ ഉത്തരവാദിത്വങ്ങളും പാദ്രെ പിയോയുടെ ചുമലിലായി. പിന്നീട് 1915-ൽ പാദ്രെ പിയോയേയും സൈന്യസേവനത്തിനായി തിരഞ്ഞെടുത്തെങ്കിലും വൈദ്യ പരിശോധനയിൽ പരാജയപ്പെട്ടു. എന്നാൽ 1918 വരെ പല പ്രാവശ്യം അദ്ദേഹത്തെ സൈന്യ സേവനത്തിന് വിളിക്കുകയും ആരോഗ്യകരണങ്ങളാൽ അപ്പോഴെല്ലാം വീട്ടിലേക്ക് തിരികെ അയക്കുകയും ചെയ്തു. യുദ്ധാനന്തരം തങ്ങളുടെ ജീവിതം പുനർനിർമ്മിക്കാൻ ആരംഭിച്ച ആ പ്രദേശത്തെ ജനങ്ങൾ പാദ്രെ പിയോയിൽ ദൈവം തങ്ങൾക്കായൊരുക്കിയ പ്രത്യാശയുടെ തിരിനാളം കണ്ടെത്തുകയായിരുന്നു. അദ്ദേഹത്തിന്റെ അടുത്ത് വിവിധ ആവശ്യങ്ങളുടെ പ്രാർത്ഥനാ നിയോഗങ്ങളുമായി വന്നവർ ദൈവം പാദ്രെ പിയോയ്ക്ക് നൽകിയ ആത്മീക നൽവരങ്ങളുടെ കലവറ തുറക്കാൻ അവസരം സൃഷ്ടിച്ചു. അദ്ദേഹത്തിനുണ്ടായിരുന്ന വരങ്ങളിൽ ചിലത് ഇവയാണ്: രോഗസൗഖ്യം, ഒരേ സമയം രണ്ടു സ്ഥലത്തു കാണപ്പെടുക, നിലത്തുനിന്നും ഉയർന്നു പോവുക, ഭാവി മുൻകൂട്ടി പ്രവചിക്കുക, അത്ഭുതങ്ങൾ പ്രവർത്തിക്കുക, ആഴ്ചകളോളം വിശുദ്ധകുർബാന മാത്രം ഭക്ഷിച്ചു ജീവിക്കുക, മറ്റുള്ളവരുടെ മനസ്സ് വായിക്കുക, ഭാഷാവരത്തോടെ സംസാരിക്കുക, പാപികളെ മാനസാന്തരത്തിലേക്കു നയിക്കുക, മുറിവിൽനിന്നും സുഗന്ധം പ്രസരിപ്പിക്കുക. ഈ വരങ്ങളിൽവഴി അനേകർക്ക് ദൈവീക അനുഗ്രഹങ്ങൾ ധാരാളമായി നല്കപ്പെട്ടുകൊണ്ടിരുന്നു.

എല്ലാ ആഴ്ചയിലും ഒരുക്കത്തോടെ കുമ്പസാരിക്കുന്നത് പൊടി പിടിച്ചുകിടക്കുന്ന ഒരു ഭവനം ഒരാൾ പതിവായി വൃത്തിയാക്കുന്നതുപോലെയാണെന്നാണ് പാദ്രെ പിയോ പറഞ്ഞിരുന്നത്. അതുപോലെ രാവിലെയും വൈകുന്നേരവും ധ്യാനവും ആത്മശോധനയും നിർബന്ധമായും നടത്തണമെന്നും തന്റെ അരികിൽ ആത്മീയ ഉപദേശം തേടിയെത്തുന്നവരോട് അദ്ദേഹം നിർദേശിച്ചിരുന്നു. അദ്ദേഹത്തിന്റെവാക്കുകളിൽ ക്രിസ്തീയതയെന്നാൽ "പ്രാർത്ഥിക്കുക, പ്രത്യാശിക്കുന്ന പിന്നെ ഒന്നിനെയും ഭയക്കാതിരിക്കുക" എന്ന പ്രായോഗിക ചിന്തയിൽ അധിഷ്ഠിതമാണ്. ക്രിസ്തീയ വിശ്വാസികൾ ദൈവത്തെ എല്ലായിടത്തും ദർശിച്ചു എല്ലാത്തിലുമുപരിയായി ദൈവത്തെ ആഗ്രഹിച്ചു ദൈവഹിതം മാത്രം നിറവേറ്റേണ്ടവരാണ് എന്ന് അദ്ദേഹം സ്ഥിരമായി പറഞ്ഞിരുന്നു.

പാദ്രെ പിയോയുടെ ഏറ്റം വലിയ സംഭാവന അദ്ദേഹം 1925-ൽ പഴയ ഒരു കോൺവെന്റിന്റെ കെട്ടിടം വാങ്ങി പാവപ്പെട്ട രോഗികളുടെ ചികിത്സാർത്ഥം ഒരു ചെറിയ ആശുപത്രി ആരംഭിച്ചതാണ്. പിന്നീട് 1940-ൽ പുതിയ ഒരു ആശുപത്രി എന്ന ആശയം വരികയും അതിന്റെ നിർമ്മാണത്തിനായി ഒരു സമിതി രൂപവത്ക്കരിക്കുകയും ചെയ്തു. ഇറ്റലിയിൽ നിന്നും ലോകത്തിന്റെ പല ഭാഗങ്ങളിൽ നിന്നും അനേകർ ഈ സംരംഭത്തിൽ പങ്കാളികളായിത്തീർന്നു. അങ്ങനെ "വേദനിക്കുന്നവരുടെ ആശ്വാസഭവനം" (*Casa Sollievo della Sofferenza*) 1956-ൽ ഉത്ഘാടനം ചെയ്യപ്പെട്ടു. ക്രിസ്തുവിന്റെ അതിവേദന അടുത്തറിയാൻ ഭാഗ്യം സിദ്ധിച്ച പാദ്രെ പിയോ മറ്റുള്ളവരുടെ വേദനകൾ ലഘൂകരിക്കുന്നതിന് തന്നാലാവുന്നതെല്ലാം ചെയ്തു. ജീവിച്ചിരുന്നപ്പോൾ ഈ ആശുപത്രിയിലെ സ്ഥിരം സന്ദർശകനായിരുന്ന അദ്ദേഹം പറയുമായിരുന്നു: "രോഗിയായിരിക്കുന്നരുടെ ഉള്ളിൽ യേശുവാണ് സഹിക്കുന്നത്. പാവപ്പെട്ടവരും രോഗികളുമായിരിക്കുന്നവരിൽ യേശു രണ്ടുമടങ്ങു സന്നിഹിതനായിരിക്കുന്നു".

പലവിധ കാരണങ്ങളാൽ സഭയ്ക്കകത്തും പുറത്തും നിരവധി പ്രതിബന്ധങ്ങൾ പാദ്രെ പിയോ നേരിട്ടു. അദ്ദേഹത്തിനെതിരെ അപവാദ പ്രചരണങ്ങളുടെ ഒരു ഘോഷയാത്രതന്നെ ഉണ്ടായി. തത്ഫലമായി 1920



കാലഘട്ടത്തിൽ വത്തിക്കാൻ അദ്ദേഹത്തിന് ചില വിലക്കുകൾ ഏർപ്പെടുത്തി. പരസ്യമായി കുർബാന ചൊല്ലുക, ആളുകളെ ആശീർവദിക്കുക, എഴുത്തുകൾക്ക് മറുപടി അയക്കുക എന്നിവയിലുണ്ടായ വിലക്ക് അദ്ദേഹത്തിനുണ്ടായ നിരോധനങ്ങളിൽ ചിലത് മാത്രമായിരുന്നു. സാൻ ജൊവാന്നി റൊട്ടേന്തോ ആശ്രമത്തിൽ നിന്നും അദ്ദേഹത്തെ മറ്റൊരു സ്ഥലത്തേയ്ക്ക് മാറ്റാനുള്ള തീരുമാനം തദ്ദേശവാസികളുടെ ലഹള ഭയന്ന് ഉപേക്ഷിക്കേണ്ടി വന്നു. ഇക്കാലയളവിൽ അദ്ദേഹത്തിന്റെ ആരോഗ്യസ്ഥിതിയെക്കുറിച്ചും, പ്രത്യേകിച്ചു തിരുമുറിവുകളെക്കുറിച്ചും പഠിക്കുന്നതിന് പല വൈദ്യശാസ്ത്ര, ദൈവശാസ്ത്ര സംഘങ്ങളേയും ചുമതലപ്പെടുത്തി. അവരിൽ ചിലരൊക്കെ അദ്ദേഹത്തെ അനുകൂലിച്ചും മറ്റു ചിലർ പ്രതികൂലിച്ചും റിപോർട്ടുകൾ ഉണ്ടാക്കി.

എന്നാൽ ഈ സമയത്തും പാദ്രെ പിയോ തന്റെ ജോലികൾ അഭംഗുരം ദൈവീക അനുസരണയോടെ തുടർന്നുകൊണ്ടേയിരുന്നു. അദ്ദേഹം പ്രവൃത്തിച്ച ധാരാളം അത്ഭുതങ്ങളിൽ ഒന്ന് മാത്രം ഇവിടെ പറയുന്നു. 1947–ൽ സിസിലിയിൽ നിന്നുള്ള ജെമ്മ എന്ന അന്ധയായ പെൺകുട്ടി തന്റെ വല്യമ്മയുടെ കൂടെ പാദ്രെ പിയോയെ സന്ദർശിക്കാൻ അവിടെയെത്തി. കുമ്പസാരത്തിന് ശേഷം അനുഗ്രഹം വാങ്ങാൻ മറന്ന് പോയ പെൺകുട്ടിയെയും കൊണ്ട് അദ്ദേഹത്തിന്റെ അടുത്ത് വന്ന അവർ അവൾക്ക് കാഴ്ച ലഭിക്കുന്നതിന് വേണ്ടി പ്രാർത്ഥിക്കണമെന്ന് അദ്ദേഹത്തോട് അപേക്ഷിച്ചു. അതിന് അദ്ദേഹത്തിന്റെ മറുപടി ഇപ്രകാരമായിരുന്നു: “നിങ്ങളോ ആ കുട്ടിയോ കരയേണ്ടതില്ല, എന്തെന്നാൽ അവൾ കാഴ്ചയുള്ളവളാണ്... അവൾ കാണുന്നു എന്ന് നിങ്ങൾക്കറിയാം”. അവൾ അത്ഭുതകരമായി കാഴ്ച പ്രാപിച്ചവളായി തിരികെപ്പോയി. എന്നാൽ ഇതൊന്നും തന്റെ എന്തെങ്കിലും പ്രത്യേക സിദ്ധികൊണ്ട് സംഭവിക്കുന്നതാണെന്ന് പാദ്രെ പിയോ അവകാശപ്പെട്ടിരുന്നില്ലെന്ന് മാത്രമല്ല, അങ്ങനെയുള്ള സംഭവങ്ങൾ ബോധപൂർവം മറച്ചു വയ്ക്കുന്നതിന് ശ്രമിക്കുകയും ചെയ്തിരുന്നു.

ഇക്കാലയളവിലൊക്കെ ആത്മീയമായും, ശാരീരികമായും പൈശാചിക ആക്രമണങ്ങൾ പാദ്രെ പിയോയ്ക്ക് നേരിടേണ്ടി വന്നിട്ടുണ്ട്. ചിലപ്പോൾ പൈശാചിക ശക്തികൾ മാലാഖമാരുടെ രൂപത്തിൽ പ്രത്യക്ഷപെട്ടു തെറ്റായ സന്ദേശങ്ങൾ നൽകുകയും, അദ്ദേഹത്തിന്റെ വസ്ത്രം വലിച്ചുകീറുകയും, ശാരീരിക ക്ഷതങ്ങൾ ഏൽപ്പിക്കുകയും ചെയ്തിരുന്നു. തന്നെ ഭയപ്പെടുത്താനായി ഭീകര രൂപികളായി പിശാചുക്കൾ പ്രത്യക്ഷപ്പെടുന്നതിനെക്കുറിച്ചു പാദ്രെ പിയോ തന്റെ ആധ്യാത്മിക പിതാവിനോട് വിശദമായി വെളിപ്പെടുത്തിയിട്ടുണ്ട്. പൈശാചിക ബന്ധനത്തിലായിരിക്കുന്ന ആളുകൾ പാദ്രെ പിയോയുടെ കുമ്പസാരക്കൂടിനെ സമീപിക്കുമ്പോഴും, അവരെ വിമോചിപ്പിക്കുമ്പോഴും പിശാചിന്റെ ആക്രമണം ഉണ്ടാകാറുണ്ടായിരുന്നു. വിശുദ്ധ ജോൺ വിയാനിക്കുണ്ടായതിന് സമാനമായിരുന്നു ഇത്തരം പീഢനങ്ങൾ.

“യൂറോപ്പിന്റെ ആത്മഹത്യ” എന്ന് ബെനഡിക്ട് പതിനഞ്ചാമൻ മാർപ്പാപ്പ വിശേഷിപ്പിച്ച ഒന്നാം ലോകമഹായുദ്ധം അവസാനിക്കുന്നതിനായി പാദ്രെ പിയോ തന്നെത്തന്നെ ഒരു യാഗമായി ദൈവതിരുമുൻപിൽ സമർപ്പിച്ചു. ഈ കാലയളവിൽ തന്നെയാണ് ഒരു ദർശനത്തിൽ യേശു പാദ്രെ പിയോയോക്ക് പ്രത്യക്ഷപ്പെടുന്നതും തത്ഫലമായി അദ്ദേഹത്തിന്റെ മാറിലും യേശുവിന്റെ തിരുമുറിവിന് സമാനമായ മുറിവ് ഉണ്ടാകുന്നതും. അദ്ദേഹത്തിന്റെ സഹവൈദികരിലൊരാൾ അപ്പോൾ പാദ്രെ പിയോ മൃതനെപ്പോലെ കാണപ്പെട്ടുവെന്നും ദൈവം തന്നെ ഉപേക്ഷിച്ചു എന്ന രീതിയിൽ അദ്ദേഹം കരയുകയും നെടുവീർപ്പിടുകയും ചെയ്തതായും രേഖപ്പെടുത്തിയിട്ടുണ്ട്. (ഈ അനുഭവത്തെക്കുറിച്ചു പാദ്രെ പിയോയും വിശദമായി എഴുതിയിട്ടുണ്ട്).

ജോനാഥൻ ക്വീട്നി എന്ന അമേരിക്കൻ പത്രപ്രവർത്തകൻ തന്റെ “നൂറ്റാണ്ടിന്റെ മനുഷ്യൻ” എന്ന ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പയെക്കുറിച്ചുള്ള പുസ്തകത്തിൽ ഓസ്ട്രിയൻ കർദ്ദിനാളായിരുന്ന അൽഫോൻസ് സ്റ്റിക്ലറെ ഉദ്ധരിച്ചുകൊണ്ട് 1947–ൽ ഫാ. കരോൾ ജോസഫ് വോയ്റ്റില (വി.ജോൺ പോൾ രണ്ടാമൻ) പാദ്രെ പിയോയുടെ അരികിൽ ധ്യാനത്തിനായി എത്തിയപ്പോൾ അദ്ദേഹത്തിന്റെ ഭാവിയിലെ ഉത്തരവാദിത്വങ്ങളെക്കുറിച്ചു പറഞ്ഞതിനെക്കുറിച്ചു പറയുന്നു. സഭയിലെ വലിയ ഉന്നതമായ സ്ഥാനത്തേയ്ക്ക് ദൈവം അദ്ദേഹത്തെ ഒരുക്കുന്നുവെന്ന് പാദ്രെ പിയോ പറഞ്ഞു. കർദ്ദിനാൾ സ്റ്റിക്ലറിന്റെ വാക്കുകളിൽ ജോൺ പോൾ രണ്ടാമൻ കർദ്ദിനാളായപ്പോൾ ഈ പ്രവചനം നിറവേറപ്പെട്ടു എന്ന് അദ്ദേഹം വിശ്വസിച്ചു എന്ന് പറയുന്നു. (വി.ജോൺ പോൾ രണ്ടാമന്റെ സെക്രട്ടറി ആയിരുന്ന കർദ്ദിനാൾ സ്റ്റനിസ്ലാവോസ് സ്ചീവിഷ് അത്തരം ഒരു പ്രവചനം നടന്നിട്ടില്ലെന്ന അഭിപ്രായമാണ് പ്രകടിപ്പിച്ചിട്ടുള്ളത്. മാർപ്പാപ്പയുടെ ജീവചരിത്രകാരനായ ജോർജ് വൈഗൽ ഒരാഴ്ച ധ്യാനത്തിനും പ്രാർത്ഥനയ്ക്കുമായി റോമിലെ പഠനകാലത്ത് വി.ജോൺ പോൾ രണ്ടാമൻ പാദ്രെ പിയോയുടെ അടുത്ത് പോയതിനെക്കുറിച്ചു പറയുന്നെങ്കിലും പ്രവചനത്തെക്കുറിച്ചു മൗനം പാലിക്കുന്നു). 1962–ൽ ക്രാക്കോവിലെ തനിക്ക് പ്രിയപ്പെട്ട ഒരു ഡോക്ടറിന്റെ രോഗസൗഖ്യത്തിനായി കർദ്ദിനാൾ വൊയ്റ്റീല എഴുതുകയും പാദ്രെ പിയോയുടെ പ്രാർത്ഥനയാൽ അവർക്ക് സൗഖ്യം ലഭിക്കുകയും ചെയ്തതായി രേഖകൾ ഉണ്ട്.

ധാരാളം എതിർപ്പുകൾ ഉണ്ടായിരുന്നുവെങ്കിലും, മാർപ്പാപ്പാമാരുൾപ്പെടെയുള്ള അനേകരുടെ പിന്തുണയും പാദ്രെ പിയോയ്ക്ക് ഉണ്ടായിരുന്നു. പിയൂസ് പതിനൊന്നാം മാർപ്പാപ്പ പാദ്രെ പിയോയെക്കുറിച്ചു തെറ്റായ വിവരങ്ങളാണ് മറ്റുള്ളവർ തനിക്ക് തന്നിരുന്നത് എന്ന് പറഞ്ഞുകൊണ്ട് പൊതുകുർബാന അർപ്പിക്കുന്നതിന് അദ്ദേഹത്തിനുണ്ടായിരുന്ന വിലക്ക് എടുത്തുകളഞ്ഞു. പിയൂസ് പന്ത്രണ്ടാമൻ മാർപ്പാപ്പ വിശ്വാസികൾ പാദ്രെ

പിയോയെ സന്ദർശിക്കുന്നത് പ്രോത്സാഹിപ്പിച്ചു. പോൾ ആറാമൻ മാർപ്പാപ്പ പാദ്രെ പിയോക്കെതിരെയുള്ള എല്ലാ ആരോപണങ്ങളും തള്ളിക്കളഞ്ഞു. (അദ്ദേഹവും സഹോദരനും പാദ്രെ പിയോയുടെ ആശുപത്രി ക്കുവേണ്ടി നേരത്തെ തന്നെ നിരവധി സഹായങ്ങൾ ചെയ്തിരുന്നു).

1968 സെപ്റ്റംബർ 23-ന് എൺപത്തൊന്നാം വയസ്സിൽ പാദ്രെ പിയോ തന്റെ നിത്യസമ്മാനത്തിനായി ദൈവസന്നിധിയിലേക്ക് കടന്നു പോയി. മരിക്കുന്നതിന് രണ്ടു ദിവസം മുൻപായിരുന്നു അദ്ദേഹത്തിന് തിരുമുറിവുകൾ ലഭിച്ചിട്ട് അൻപത് വർഷം പൂർത്തിയായത്. അതിന്റെ പിറ്റേദിവസം അവിടെ കൂടിയിരുന്ന അനേകായിരം തീർത്ഥാടകർക്കായി അദ്ദേഹം ബലിയർപ്പിക്കുകയും അതിന്റെ അവസാനം തളർന്നു വീഴുകയുമായിരുന്നു. എന്നാൽ മരിക്കുന്നതിന് മുൻപ് സുബോധത്തോടെ കുമ്പസാരിക്കുകയും തന്റെ ഫ്രാൻസിസ്ക്കൻ സന്യാസ വ്രതങ്ങൾ നവീകരിക്കു കയും ചെയ്തു. ജപമാലയും കൈയിലേന്തി അദ്ദേഹം "യേശു, മരിയ" എന്ന് പറഞ്ഞുകൊണ്ടാണ് തന്റെ അന്ത്യശ്വാസം വലിക്കുന്നത്. അദ്ദേത്തിന്റെ അവസാന നാളുകളിൽ കൂടെയുണ്ടായിരുന്നവർ ദർശിച്ച അത്ഭുതങ്ങളിലൊന്ന് പാദ്രെ പിയോയുടെ ശരീരത്തി ലുണ്ടായിരുന്ന പഞ്ചക്ഷതങ്ങൾ പൂർണ്ണമായും അപ്രത്യക്ഷമായിരിക്കുന്നു എന്നതാണ്.

ജീവിച്ചിരുന്നപ്പോൾ തന്നെ അനേകർ വിശുദ്ധനായി കണ്ടിരുന്ന പാദ്രെ പിയോയെ 1999-ൽ ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പ വാഴ്ത്തപ്പെട്ടവനായും പിന്നീട് 2002 ജൂൺ 16-ന് വിശുദ്ധനായും പ്രഖ്യാപിച്ചു. മൂന്ന് ലക്ഷത്തിലധികം ആളുകളാണ് അന്നത്തെ നാമകരണ നടപടികളിൽ സംബന്ധിക്കുന്നതിനായി വത്തിക്കാനിൽ എത്തിച്ചേർന്നത്.

പാദ്രെ പിയോ ജീവിച്ചു മരിച്ച സാൻ ജൊവാന്നി റൊട്ടേണ്ടൊയിലെ പുണ്യസ്ഥലങ്ങൾ സന്ദർശിക്കാൻ ലോകത്തിന്റെ വിവിധ കോണിൽ നിന്നും ലക്ഷ ക്കണക്കിന് തീർത്ഥാടകരാണ് ഓരോ വർഷവും എത്തുന്നത്. 2004 ജൂലൈ 1-നു ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പ അവിടെ പുതുതായി നിർമ്മിച്ച പാദ്രെ പിയോ തീർത്ഥാടന ദേവാലയവും അതിനോടനുബന്ധിച്ച തീർത്ഥാടന സ്ഥലങ്ങളും കൂദാശ ചെയ്തു. വി. പാദ്രെ പിയോയുടെ മരണത്തിന് നാല്പത് വർഷത്തിന് ശേഷം 2008 മാർച്ച് 3-ന് അദ്ദേഹത്തിന്റെ ശരീരം പരസ്യ വണക്കത്തിനായി വയ്ക്കുകയുണ്ടായി. ശരീരത്തിന്റെ ചില ഭാഗങ്ങൾ ഇപ്പോഴും കേടുകൂടാതെ കാണപ്പെടുന്നു എന്നാണ് അത് നേരിട്ട് കണ്ടവർ സാക്ഷ്യപ്പെടുത്തി യിരിക്കുന്നത്.

പ്രഗത്ഭരായ ഒട്ടനവധി വിശുദ്ധരെ പ്രദാനം ചെയ്ത ഇറ്റലിയിലെ ഇരുപതാം നൂറ്റാണ്ടിലെ ഏറ്റം വിശ്രുതതനും, ജനപ്രിയനുമായ വിശുദ്ധനാണ് പാദ്രെ പിയോ. അങ്ങനെ ഒരുപാട് സഹിച്ചവൻ സഹനത്തിന്റെ പ്രതിപുരുഷനായി ദൈവജനത്തിന്റെ ഹൃദയത്തിൽ ഇടം പിടിച്ചിരിക്കുന്നു. വേദനിക്കുന്ന മുറിവുകൾ ശരീരത്തിൽ കൊണ്ടുനടന്നവൻ അതിൽനിന്നും വിശുദ്ധിയുടെ സുഗന്ധം പ്രസരിപ്പിച്ചു അനേകർക്ക് ദൈവീക അനുഭൂതി പ്രധാനം ചെയ്തു. ആശ്രമത്തിന് പുറത്തു അധിക മെങ്ങും സഞ്ചരിക്കാത്തവൻ ലോകത്തിന്റെ വിവിധ ഭാഗങ്ങളിലുള്ളവർക്ക് അസാധാരണമാം വിധത്തിൽ പലപ്പോഴും സന്നിഹിതനായിരുന്നു.

മൂവായിരത്തിലധികം "പാദ്രെ പിയോ പ്രാർത്ഥനാ ഗ്രൂപ്പിൽ" ഇന്ന് മുപ്പതുലക്ഷത്തിലധികം ആളുകൾ ഉൾപ്പെടുന്നു. ഇന്നും ദൈവത്തിന്റെ കരങ്ങളിലെ ഒരു അത്ഭുത ഉപകരണമാണ് പാദ്രെ പിയോ. വലിയ വിദ്യാഭ്യാസമോ, അസാധാരണ പ്രബോധനങ്ങളോ കൈമുതലായുണ്ടായിരുന്ന ആളുമായിരുന്നില്ല അദ്ദേഹം. എന്നിരുന്നാലും ആ കൊച്ചു ജീവിതത്തിന്റെ സാക്ഷ്യത്തി ലൂടെ സഭയെ സവീകരിക്കാനും കൂടുതൽ പരിശുദ്ധമാ ക്കാനും ദൈവം തിരുമനസ്സായി. പൗലോസ് ശ്ലീഹായുടെ വാക്കുകളിൽ "എങ്കിലും വിജ്ഞാനികളെ ലജ്ജിപ്പിക്കാൻ ലോകദൃഷ്ടിയിൽ ഭോഷന്മാരായവരെ ദൈവം തിരഞ്ഞെ ടുത്തു. ശക്തമായവയെ ലജ്ജിപ്പിക്കാൻ ലോകദൃഷ്ടിയിൽ അശക്തമായവയെയും"(1 കോറി. 1:27). പാദ്രെ പിയോയെ പ്പോലെ ദൈവത്തിന്റെ കരങ്ങളിലെ ഉപകരണമാകാൻ നമ്മെത്തന്നെ നമുക്കും വിട്ടുകൊടുക്കാം. ഈ വിശുദ്ധനെ അനുകരിച്ചു സഹിക്കുന്നവരിലെ ക്രിസ്തു സാന്നിധ്യ മായി നമ്മെയും പരിവർത്തനപ്പെടുത്താം.





ബോബി ഏബ്രഹാം

# നിങ്ങൾ എന്തിനാണ് ഈ കർഷകരെ തണുപ്പത്ത് നിർത്തിയിരിക്കുന്നത്?

ഏഷ്യയിലെ നെൽകൃഷി ആഗോള താപനത്തിനു കാരണമാകുന്നുവെന്ന് കഴിഞ്ഞ കുറച്ചുകാലമായി ഉയർന്നു കേൾക്കുന്ന ആരോപണമാണ്. ഇന്റർനെറ്റ് തിരഞ്ഞാൽ ഇത്തരത്തിൽ ധാരാളം പഠനങ്ങൾ കാണാം. അത്തരത്തിൽ ഒരെണ്ണം കഴിഞ്ഞ ദിവസം ശ്രദ്ധയിൽ പെട്ടു. ഡബ്ളിനിലെ ട്രിനിറ്റി കോളജിലെ ബോട്ടണി വിഭാഗം റിസർച്ച് ഫെലോ ഡോ. കീസ് ജാൻ വാൻ ഗ്രീനിജ് നടത്തിയ പഠനത്തിൽ പറയുന്നത് നെൽകൃഷി കാരണം മീഥേൻ വാതകം ധാരാളമായി ഉത്പാദിപ്പിക്കപ്പെടുന്നുവെന്നും അത് ആഗോള താപനത്തിന് ആക്കം കൂട്ടുന്നുവെന്നുമാണ്. കുറച്ചുകാലം മുമ്പ് ഒരു ഇംഗ്ലീഷ് പ്രസിദ്ധീകരണത്തിലും സമാനമായ രീതിയിൽ ലേഖനം കണ്ടിരുന്നു. അതിൽ പക്ഷേ കൂടുതൽ ആശങ്ക പുലർത്തിയിരുന്നത് ഇന്ത്യയിൽ നെൽകൃഷിക്കായി വലിയ തോതിൽ ഭൂഗർഭ ജലം ചൂഷണം ചെയ്യുന്നുവെന്നും ഇത് വാട്ടർ ടേബിളിനെ തകർക്കുമെന്നും ആയിരുന്നു. ഈ പഠനങ്ങൾ അവിടെ നിൽക്കട്ടെ.

ചില കണക്കുകൾ കൂടി പറയാനുണ്ട്. ലോകത്തെ ഏറ്റവും വലിയ ധാന്യക്കയറ്റുമതി രാജ്യങ്ങളിലൊന്ന് ഇന്ത്യയാണ്. ആഗോള വിപണിയുടെ മൂന്നിലൊന്ന് ഇന്ത്യയുടെ സംഭാവനയാണ്. ഇന്ത്യ അത് വിൽക്കുന്നത് കുറഞ്ഞ വിലയ്ക്കാണു താനും. ഡൽഹിയെ പിടിച്ചു കുലുക്കുന്ന കർഷക സമരങ്ങളുടെ പശ്ചാത്തലത്തിലാണ് ഈ കാര്യങ്ങളിലേക്കൊന്നു കണ്ണോടിച്ചത്. കേന്ദ്ര സർക്കാർ 2020 ജൂൺ ആറിന് ഓർഡിനൻസ് രൂപത്തിൽ പുറത്തിറക്കിയതും പിന്നീട് പാർലമെന്റിൽ കാര്യമായ ചർച്ചയില്ലാതെ പാസാക്കിയെടുത്തതുമായ കർഷക നിയമങ്ങൾ പിൻവലിക്കണമെന്നാവശ്യപ്പെട്ടാണ് കഴിഞ്ഞ ഒരുമാസമായി കർഷകർ ഡൽഹി അതിർത്തിയിൽ തമ്പടിച്ച് സമാധാനപരമായി പ്രതിഷേധിക്കുന്നത്. കാർഷിക മേഖലയിൽ വിപ്ലവകരമായ മാറ്റങ്ങൾ ഉണ്ടാക്കുമെന്ന് പറഞ്ഞ് മൂന്നു പ്രധാന നിയമങ്ങളാണ് കേന്ദ്രം കൊണ്ടുവന്നത്.

1. Farmers Produce trade and commerce (production and facilitation) act 2020

കർഷകന് ഉത്പന്നം എവിടെയും വിൽക്കാം. ഈ ട്രേഡിങ് ആവാം. ഇത്തരം വിൽപനയ്ക്ക് ഏതുതരത്തിലുമുള്ള ലെവി, നികുതി ഈടാക്കുന്നതിൽ നിന്ന് സംസ്ഥാന സർക്കാരുകളെ വിലക്കുന്നു

2. Farmers (empowerment and protection) Agreement on price assurance and farm sevice act 2020

കരാർ കൃഷിയിൽ ഏർപ്പെടാൻ കർഷകന് അനുവാദം നൽകുന്നു

3. essential commodity act 20202

ധാന്യങ്ങൾ, ഉരുളക്കിഴങ്ങ്, ഉള്ളി, എണ്ണക്കുരുക്കൾ തുടങ്ങിയ ഭക്ഷ്യ വിഭവങ്ങൾശേഖരിച്ചുവയ്ക്കുന്നതിലുള്ള നിയന്ത്രണം നീക്കുന്നു

ഒറ്റനോട്ടത്തിൽ കർഷകന് ഗുണകരമെന്നു തോന്നുന്ന നിയമങ്ങളാണിവ. എന്നിട്ടും എന്തുകൊണ്ട് കർഷകർ ഇതിനെ ശക്തമായി എതിർക്കുന്നു? നിയമത്തിലൊളിച്ചുവച്ച കെണി തങ്ങളെ തകർത്തുകളയുമെന്ന് കർഷകർ ഭയപ്പെടുന്നു. കർഷകരുടെ ആശങ്കകൾ പരിശോധിക്കേണ്ടതുണ്ട്.

ആദ്യത്തെ നിയമം പരിശോധിക്കുക. ഇന്ത്യയിലെ ഏറ്റവും വലിയ ധാന്യ ഉത്പാദകർ പഞ്ചാബ് ആണ്. ഹരിത വിപ്ളവം ഏറ്റവും ഭംഗിയായി നടപ്പാക്കിയ സംസ്ഥാനമാണ് പഞ്ചാബ്. ഹരിതവിപ്ളവം എന്തെന്നറിയണമെങ്കിൽ സ്വാതന്ത്ര്യപ്രാപ്തിയുടെ കാലത്തെ അവസ്ഥ കൂടി അറിയണം. 40 കോടി മാത്രം വരുന്ന ജനങ്ങൾക്ക് മൂന്നു നേരം പോയിട്ട് ഒരു നേരം തികച്ച് ഭക്ഷണം കഴിക്കാനുള്ള വക ഇവിടെ ഉത്പാദിപ്പിച്ചിരുന്നില്ല. ആ സ്ഥിതി മാറിയത് ദീർഘവീക്ഷണമുള്ള ഭരണാധികാരികളുടെ ശ്രമഫലമായാണ്. ഇന്ന് ജനസംഖ്യ 130 കോടിയായിട്ടും രാജ്യത്ത് ഭക്ഷ്യോത്പാദനം ആവശ്യത്തിലേറെയാണ്. ജൂലൈ 2019-ലെ കണക്കനുസരിച്ച് രാജ്യത്തെ സംഭരണ ശാലകളിൽ 744 ലക്ഷം ടൺ ധാന്യം സ്റ്റോക്കുണ്ട്. അന്നം ഉത്പാദിപ്പിക്കുന്ന കർഷകനെ നമ്മുടെ ഭരണാധികാരികൾ പ്രോത്സാഹിപ്പിച്ചു. ഹരിതവിപ്ലവത്തിന് എല്ലാ പശ്ചാത്തല സൗകര്യവും ഒരുക്കി. അരിയായാലും ഗോതമ്പായാലും കടലയായാലും പരിപ്പായാലും കർഷകൻ ഉത്പാദിപ്പിക്കുന്നത് സംഭരിക്കുമെന്ന് ഉറപ്പാക്കി. താങ്ങുവിലയും ഏർപ്പെടുത്തി. സംഭരണത്തിനായി പ്രാദേശിക തലത്തിൽ മണ്ഡികൾ (ചന്തകൾ) രൂപീകരിച്ചു. ഈ മണ്ഡികളിൽ

കർഷകർ ഉത്പന്നം വിൽക്കുന്നു. വില ഉടൻ തന്നെ ലഭിക്കുന്നു. മണ്ഡികൾക്ക് കമ്മിഷൻ കിട്ടുന്നു. മണ്ഡികളിൽ സംഭരിക്കുന്ന ഉത്പന്നം അധികം താമസിയാതെ എഫ് സിഐയുടെ സംഭരണ കേന്ദ്രത്തിലേക്കും അവിടെ നിന്ന് രാജ്യമെമ്പാടും ആവശ്യക്കാരിലേക്കും നീങ്ങുന്നു. ഈ മണ്ഡികളിൽ നിന്ന് ചെറിയ നികുതി വരുമാനം സംസ്ഥാന സർക്കാരിന് ലഭിക്കുന്നു. അത് അങ്ങനെ തന്നെ കർഷക ക്ഷേമപ്രവർത്തനങ്ങൾക്ക് പോകുന്നു. ഇന്ത്യയുടെ മറ്റു ഭാഗങ്ങളിൽ നിന്ന് കർഷക ആത്മഹത്യകൾ നിരന്തരം കേൾക്കുമ്പോഴും പഞ്ചാബ് അതിൽനിന്ന് ഏറെക്കുറെ മുക്തമായിരുന്നത് ഈ സംവിധാനം ഫലപ്രദമായി പ്രവർത്തിക്കുന്നതുകൊണ്ടാവാം.

ഇപ്പോഴത്തെ ബില്ലിൽ ഉത്പന്നം എവിടെ വിൽക്കുന്നതിനും കർഷകർക്ക് അനുവാദം കൊടുക്കുകയാണ്. വ്യാപാരത്തിന് അതില്ല. താങ്ങുവില ഇല്ലാതാകുകയും നികുതി ഭാരം തുടരുകയും ചെയ്യുമ്പോൾ മണ്ഡികളിലെ വ്യാപാരം കർഷകന് ലാഭകരമല്ലാതാകും. അവിടെയാണ് കോർപറേറ്റുകളുടെ രംഗപ്രവേശം. അവർ തുടക്കത്തിൽ ഉയർന്ന വില നൽകി ഉത്പന്നം സംഭരിക്കുന്നതോടെ മണ്ഡികൾ ഇല്ലാതാകും. പിന്നെ വില നിശ്ചയിക്കുന്നത് അവരാകും. സർക്കാർ ഇടപെടുകയുമില്ല.

ഇനിയാണ് രണ്ടാമത്തെ നിയമത്തിലേക്കു നോക്കേണ്ടത്. നെല്ല് ആവശ്യത്തിലേറെയുണ്ടെന്നും സംഭരിക്കുന്നില്ലെന്നും കോർപറേറ്റുകൾ പറയുന്നു എന്നു കരുതുക.. നിങ്ങൾക്ക് അരിക്കു പകരം ഉരുളക്കിഴങ്ങ് കൃഷി ചെയ്തുകൂടെ എന്നാവും അടുത്ത ചോദ്യം. കർഷകന് അത് ഉത്പാദിപ്പിക്കാനറിയില്ല. നിങ്ങളുടെ ഭൂമി ഞങ്ങൾക്ക് കരാറടിസ്ഥാനത്തിൽ നൽകിയിട്ട് നിങ്ങൾ തന്നെ




ഒറ്റനോട്ടത്തിൽ സ്വാഗതാർഹം എന്നു തോന്നാം. ഉദാഹരണത്തിന് ഹിമാചലിലെ ആപ്പിൾ കർഷകന് കേരളത്തിൽ ഉയർന്ന വിലയ്ക്ക് ആപ്പിൾ വിൽക്കണമെങ്കിൽ വിൽക്കാം. എന്നാൽ ഈ സ്വാതന്ത്ര്യത്തിനു പിന്നിൽ കെണിയും ഉണ്ട്. നിലവിൽ ഉത്പന്നങ്ങൾക്ക് താങ്ങുവില ഏർപ്പെടുത്തുന്നത് കാലാകാലങ്ങളിൽ പുറപ്പെടുവിക്കുന്ന എക്സിക്യൂട്ടിവ് ഓർഡറിലൂടെയാണ്. ആ താങ്ങുവിലയെ ആശ്രയിച്ചാണ് കർഷകരുടെ കണക്കുകൂട്ടലെല്ലാം. ആ താങ്ങുവില കാലാകാലങ്ങളിൽ തുടരുമെന്നും പുതുക്കുമെന്നും കർഷകർക്ക് ഉറപ്പുണ്ട്. എന്നാൽ ഉത്പന്ന വിപണനം മണ്ഡികൾക്കു പുറത്തേക്കു കൂടി വ്യാപിപ്പിക്കുമ്പോൾ താങ്ങുവില തുടരുമെന്ന് യാതൊരു ഉറപ്പുമില്ല. മാത്രമല്ല, മണ്ഡികളിലെ വ്യാപാരത്തിനു നികുതി തുടരുമ്പോൾ മണ്ഡിക്കു പുറത്തെ

അവിടെ ഉത്പാദിപ്പിക്കൂ. എങ്ങനെ കൃഷി ചെയ്യണമെന്ന് പറഞ്ഞുതരാം എന്ന് വാഗ്ദാനം വരും. കർഷകൻ അതിനു വഴങ്ങേണ്ടിവരും. അതോടെ സ്വന്തം ഭൂമിയിൽ അവകാശമില്ലാത്ത വെറും കരാർ കൃഷിക്കാരനായി കർഷകൻ മാറും. കോർപറേറ്റുകളുടെ ദയാവായ്പിനായി കാത്തുനിൽക്കേണ്ടിവരും കർഷകൻ.

ഇനി മൂന്നാമത്തെ നിയമം. സംഭരണത്തിനുള്ള നിയന്ത്രണം നീക്കുന്നു. കൃത്രിമ വിലക്കയറ്റം ഉണ്ടാക്കി ലാഭം കൊയ്യാൻ നിലവിൽ പല ബുദ്ധിമുട്ടുകളുമുണ്ട്. കാരണം ഒരു വ്യാപാരിക്ക് അവശ്യസാധനങ്ങൾ സംഭരിച്ചുവയ്ക്കുന്നതിന് പരിധി ഏർപ്പെടുത്തിയിട്ടുണ്ട്. എന്നാൽ അതെടുത്തു കളയുന്നതോടെ സംഭവിക്കുന്നതെന്താണ്? ഉരുളക്കിഴങ്ങ് വിളവെടുപ്പ് കാലത്ത് വൻതോതിൽ സംഭരിച്ച് വൻകിടക്കാരുടെ കോൾഡ്

സ്റ്റോറുകളിൽ സൂക്ഷിക്കുന്നു. അതോടെ ഉരുളക്കിഴങ്ങ് പൊതുവിപണിയിൽ കിട്ടാതാകുന്നു. അപ്പോൾ ഉയർന്ന വിലയ്ക്ക് സാധനം വിപണിയിലേക്കിറക്കി വൻ ലാഭം കൊയ്യുന്നു. ചുരുക്കത്തിൽ കർഷകന് വില കിട്ടുകയുമില്ല, ഇടനില നിൽക്കുന്ന വൻകിടക്കാരൻ കോടികൾ കൊയ്യുകയും ചെയ്യും.

നിരുപദ്രവകരെന്നും വിപ്ലവകരമെന്നും വിശേഷിപ്പിക്കപ്പെടുന്ന നിയമം എങ്ങനെയാണ് കർഷകനും ഉപഭോക്താവിനും വിനയായി മാറുക എന്നത് കണ്ടും അറിഞ്ഞും തന്നെ ബോധ്യപ്പെടേണ്ടിവരും. ഈ അപകടം മനസിലാക്കിയതുകൊണ്ടാണ് നിയമം പ്രാബല്യത്തിൽ വരും മുമ്പു തന്നെ പഞ്ചാബിൽ വലിയ കർഷക പ്രക്ഷോഭം ഉയർന്നുവന്നത്. ഇത് പഞ്ചാബ് കർഷകരുടെ ആശങ്ക മാത്രമാണെന്നും രാജ്യമെങ്ങുമുള്ള കർഷകർ ആഹ്ലാദത്തിലാണെന്നുമായിരുന്നു കേന്ദ്ര സർക്കാർ നിലപാട്. എന്നാൽ നേരത്തേതന്നെ മണ്ഡി സമ്പ്രദായം നിർത്തലാക്കിയ ബിഹാറിലെ കർഷകന്റെ അവസ്ഥ സമരക്കാർ ചൂണ്ടിക്കാട്ടിയെങ്കിലും അത് ഉൾക്കൊള്ളാൻ സർക്കാരിനു കഴിഞ്ഞില്ല.

നിവൃത്തിയില്ലാതെയാണ് കർഷകർ ഡൽഹിയിലേക്ക് മാർച്ച് ചെയ്തത്. ഡൽഹി തുറന്ന ജയിലാക്കി കർഷകനെ തളച്ചിടാമെന്ന സർക്കാർ മോഹം പൊളിഞ്ഞു. മാത്രമല്ല, അക്രമപാതയിലേക്കു നീങ്ങാതെ സമാധാനപരമായി സമരം ചെയ്യുന്ന കർഷകർക്ക് നാൾക്കുനാൾ ജനപിന്തുണ വർധിക്കുകയും ചെയ്യുന്നു. ഉത്തേരേന്ത്യയിലെ അതിശീതത്തിലും സമരാഗ്നി കെടാതെ ജ്വലിപ്പിച്ചു നിർത്താൻ അവർക്കു കഴിയുന്നു.

### കല്ലിനു കാറ്റുപിടിച്ചതുപോലെ കേന്ദ്ര സർക്കാർ

പതിവുപോലെ കർഷകരെ ദേശദ്രോഹി മുദ്രകുത്താനുള്ള ശ്രമം ആദ്യം നടന്നു. ഖലിസ്ഥാൻ വാദികളാണ് സമരത്തിനു പിന്നിലെന്ന വാദം ഉയർത്തിയെങ്കിലും അതു തിരിച്ചടിച്ചുവെന്നതുകൊണ്ട് പിന്നെ അതിൽ കടിച്ചു തൂങ്ങിയില്ല. പ്രതിപക്ഷം കർഷകരെ തെറ്റിദ്ധരിപ്പിക്കുന്നു എന്നായി അടുത്ത ആരോപണം. എന്നാൽ സമരം നടത്തുന്നത് പ്രതിപക്ഷമല്ല, കർഷകരാണെന്ന ശക്തമായ മറുപടി ലഭിച്ചതോടെ കേന്ദ്രസർക്കാർ വീണ്ടും ബുദ്ധിമുട്ടിലായി. പഞ്ചാബിലെ കർഷകർക്കു മാത്രമാണ് പ്രശ്നമെന്ന് പ്രചരിപ്പിച്ചെങ്കിലും ഹരിയാനയിലെയും ഉത്തർപ്രദേശിലെയും രാജസ്ഥാനിലെയും കർഷകർ സമരത്തിൽ അണി ചേർന്നതോടെ ആ വാദവും പൊളിഞ്ഞു. ചർച്ചയുടെ വാതിൽ തുറന്നിട്ടായിരുന്നു അടുത്ത നീക്കം. എന്നാൽ നിയമം പിൻവലിക്കില്ലെന്നും ഭേദഗതി ആവാമെന്നും മാത്രമായിരുന്നു വാഗ്ദാനം. അത് കെണിയാണെന്നാണ് കർഷകരുടെ വാദം. ഒരിക്കൽ സമരത്തിൽ നിന്നു പിൻവാങ്ങിയാൽ പിന്നെ ഇതുപോലെയൊന്നു സംഘടിപ്പിക്കുക എളിപ്പമല്ലെന്നു കർഷകർക്കുമറിയാം. അതുകൊണ്ടാണ് നിയമം പിൻവലിക്കൽ എന്ന ആവശ്യത്തിൽ അവർ ഉറച്ചുനിൽക്കുന്നതും. അതുകൊണ്ടുതന്നെ സമരത്തിന്റെ ഭാവി പ്രവചനാതീതമാണ്.

ഇതിനിടെ കേരളത്തിലെ ഏലം കർഷകർക്ക് നിയമം കൊണ്ടു ഗുണമുണ്ടായി, കർണാടകയിൽ ഗുണമുണ്ടായി എന്ന തരത്തിലുള്ള പ്രചാരണവും മുന്നോട്ടുവച്ചു. എന്നാൽ ഏലം കൃഷി ചെയ്യുന്ന ഒരാൾ പറഞ്ഞത് നിലവിൽ ഏലം ലേലം നടത്തുന്നത് വളരെ കാര്യക്ഷമമായാണെന്നും അത് അട്ടിമറിക്കപ്പെടുന്നത് ഏലം വില ഇടിയാൻ കാരണമാകുമെന്ന് ആശങ്കയുണ്ടെന്നുമാണ്.

### മുതലെടുപ്പ്

സമരത്തെ മിക്കവാറും പ്രതിപക്ഷ രാഷ്ട്രീയ കക്ഷികൾ പിന്തുണയ്ക്കുന്നുണ്ടെങ്കിലും നേതൃത്വം ഏറ്റെടുക്കാൻ അവർ മുന്നോട്ടുവന്നില്ല. പഞ്ചാബിലുടനീളം കർഷകർക്കൊപ്പം ട്രാക്ടർ സമരത്തിന് നേതൃത്വം നൽകിയ കോൺഗ്രസ് നേതാവ് രാഹുൽ ഗാന്ധിയും ഡൽഹി സമരത്തിന്റെ നേതൃത്വം ഏറ്റെടുക്കാൻ തുനിഞ്ഞില്ല. അത്തരത്തിലുള്ള ഏതു നീക്കവും സമരം പൊളിക്കാൻ ആയുധമാക്കുമെന്ന തിരിച്ചറിവിൽ നിന്നായിരുന്നു അത്. ഇതിനിടയിലാണ് ഡൽഹി മുഖ്യമന്ത്രിയും ആം ആദ്മി പാർട്ടി നേതാവമായ അരവിന്ദ് കേജ്രിവാൾ സമര നേതൃത്വം ഏറ്റെടുക്കാനുള്ള വിഫല ശ്രമം നടത്തിയത്. തന്നെ വീട്ടുതടങ്കലിലാക്കിയെന്നും മറ്റുമുള്ള അദ്ദേഹത്തിന്റെ ആരോപണം ജനം ചിരിച്ചു തള്ളുകയായിരുന്നു. അണ്ണാ ഹസാരെയും നിരാഹരവുമായി കളംപിടിക്കാൻ ശ്രമം നടത്തിയെങ്കിലും കർഷകർ വലിയ ശ്രദ്ധ കൊടുത്തില്ല.

### പരിഷ്കരണം ആവശ്യമോ?

കാലാകാലങ്ങളിൽ നിയമം പരിഷ്കരിക്കേണ്ടത് ആവശ്യമാണ്. എന്നാൽ അത് പൊന്മുട്ടയിടുന്ന താറാവിനെ കൊന്നുകൊണ്ടാവരുത്. വിളവ് മുഴുവൻ സർക്കാർ സംഭരിക്കുമെന്ന ഉറപ്പ് കർഷകന് ആവശ്യമാണ്. അതുണ്ടെങ്കിലേ കർഷകൻ ധൈര്യമായി കൃഷി ചെയ്യൂ. അതുപോലെ വിളവിന് ന്യായവിലയും ഉറപ്പാക്കണം. ഈ രണ്ടുകാര്യങ്ങളും ഉപഭോക്താവിനും ആവശ്യമാണ്. അല്ലാതെ കരിഞ്ചന്ത പ്രോത്സാഹിപ്പിക്കുന്നതാവരുത് . സത്യത്തിൽ കർഷകർക്കുവേണ്ടി സർക്കാരിന് ചെയ്യാവുന്ന കുറേയേറെ കാര്യങ്ങളുണ്ട്. ഫലവർഗങ്ങൾ വിളവെടുക്കുന്നത് സംഭരിക്കാൻ ഗ്രാമങ്ങളിൽ ശീതീകരണ സംഭരണ കേന്ദ്രങ്ങൾ ഉണ്ടാക്കാവുന്നതാണ്. ന്യായമായ വാടകയും നിശ്ചയിച്ചു കൊടുത്താൽ കർഷകനെ സംബന്ധിച്ചിടത്തോളം വിപണിയുടെ അനിശ്ചിതത്വത്തിൽ നിന്ന് വലിയ മോചനമാകും. അഞ്ചുകിലോ ഏത്തയ്ക്ക 100 രൂപയ്ക്ക് ഇപ്പോൾ നമ്മുടെ നാട്ടിലെല്ലാം കിട്ടും. അപ്പോൾ കർഷകനെത്ര കിട്ടും? തുച്ഛമായ കാശ് മാത്രം. അതിലും വലിയ അപകടം ഇങ്ങനെ ചെറിയ വിലയ്ക്ക് കുല വന്നു മറിയുമ്പോൾ നാട്ടുമ്പുറത്തെ കർഷകന് പിടിച്ചു നിൽക്കാൻ കഴിയാതാവും. ഈ സ്ഥിതിക്ക് മോചനം വേണമെങ്കിൽ സർക്കാർ ഇടപെടൽ അനിവാര്യമാണ്. ഗ്രാമങ്ങൾ കേന്ദ്രീകരിച്ച് സംഭരണ കേന്ദ്രങ്ങളും മൂല്യവർധിത ഉത്പന്നങ്ങൾ ഉണ്ടാക്കാനുള്ള കേന്ദ്ര

ങ്ങളും സ്ഥാപിക്കുന്നതിനു സർക്കാരിനാവും. എന്നാൽ അതിനു പകരം കോർപറേറ്റുകൾക്ക് എല്ലാം കൈമാറി കാഴ്ചക്കാരാകാനാണ് സർക്കാരിന് താൽപര്യം. ഇങ്ങനെ എല്ലാം കോർപറേറ്റുകൾക്ക് കൈമാറാനാണെങ്കിൽ ഇത്ര വലിയ സർക്കാർ സംവിധാനമെന്തിനെന്ന ചോദ്യവും ഉയരുന്നു. അതുപോലെ താങ്ങുവില നിയമത്തിൽ തന്നെ ഉറപ്പുനൽകാൻ കഴിയില്ലേ? അതു വേണ്ട എന്നു നിശ്ചയിക്കുന്നതിൽ തന്നെയുണ്ട് ഒളിച്ചുകളി. മണ്ഡികളിൽ സംഭരിക്കുന്ന ഉത്പന്നം എഫ്സിഐ ഏറ്റെടുക്കുമെന്ന ഉറപ്പും അനിവാര്യമാണ്. മാത്രമല്ല, മണ്ഡികൾക്ക് നികുതിയും മറ്റ് വ്യാപാരികൾക്ക് നികുതിയിളവും എന്നത് ആശാസ്യമല്ല. നിലവിൽ കൊണ്ടുവന്ന നിയമം പിൻവലിക്കുകയും കർഷകരോട് ചർച്ച ചെയ്ത് അവർക്കനുകൂലമായ നിയമം രൂപീകരിക്കുകയും ചെയ്യുന്നതിൽ തെറ്റില്ല. ജനങ്ങളുടെ മുന്നിൽ തലകുനിക്കുന്നത് വലിയ തെറ്റൊന്നുമില്ല. എന്നാൽ രാജ്യത്തെ ഏറ്റവും വലിയ രണ്ടു കോർപറേറ്റുകൾക്കു കളിക്കാനുള്ള ഇടം മാത്രം ഒരുക്കുന്നതിൽ ബദ്ധശ്രദ്ധരായവർ അതിലൊന്നും ശ്രദ്ധിക്കുന്നതേയില്ല.

**ഗൂഢലക്ഷ്യങ്ങളുണ്ടോ?**

ഇനി ഈ ലേഖനത്തിന്റെ തുടക്കത്തിൽ പറഞ്ഞ കാര്യങ്ങളിലേക്ക് വരാം. ഇന്ത്യയിലെ നെൽകൃഷി കുറഞ്ഞാൽ ഗുണം കിട്ടുന്ന ആദ്യത്തെ കൂട്ടർ ആഗോള കൃഷിഭീമന്മാരാണ്. അവരുടെ ധാന്യക്കയറ്റുമതി കൂടും. അത് ഉയർന്നവിലയ്ക്ക് വിൽക്കുകയും ചെയ്യാം. അതുകൊണ്ടുതന്നെയാണ് നെൽകൃഷി ആഗോളതാപനത്തിനു കാരണമാകുന്നുവെന്ന പഠനങ്ങളെ നിർദോഷമെന്നു കരുതാൻ കഴിയാത്തത്. ഇനി രണ്ടാമതൊരു കാര്യം ചില ആഗോള വിത്തുത്പാദക ഭീമന്മാർ ഇന്ത്യയെ വലിയ വിപണിയായി കാണുന്നു എന്നതാണ്. നിലവിൽ നെല്ലായാലും ഗോതമ്പായാലും വിത്ത് കർഷകർ നേരിട്ട് സംഭരിക്കുകയും കൃഷിയിറക്കുകയും ചെയ്യും. എന്നാൽ നിലവിലുള്ള കൃഷികൾ മാറി പുതിയത് പരീക്ഷിക്കാൻ തുടങ്ങിയാൽ ചിത്രം മാറും. അണിയറയിലൊരുക്കുന്ന വിത്തുകൾക്ക് ആവശ്യക്കാരേറും. ധാന്യോത്പാദനം കുറയ്ക്കണമെന്ന അജണ്ടയ്ക്കു പിന്നിൽ ഇത്തരം ഗൂഢലക്ഷ്യങ്ങളുണ്ടോ എന്നും കാലം തെളിയിക്കും.

പുതിയ കാർഷിക നിയമത്തിൽ കാർഷികാവശിഷ്ടം കത്തിക്കുന്ന കർഷകർക്ക് വലിയ പിഴ ശിക്ഷയും ജയിൽ ശിക്ഷയും ഉറപ്പാക്കുന്നുണ്ട്. ഡൽഹിയിലെ പുകമഞ്ഞിനു കാരണം കാർഷികാവശിഷ്ടം കത്തിക്കുന്നതാണെന്ന ആരോപണം നേരത്തേതന്നെയുണ്ട്. കർഷകരെ ശിക്ഷിക്കാൻ വ്യഗ്രതപ്പെടുന്നവർ പക്ഷേ വൻകിട വ്യവസായികൾ പുഴയും അന്തരീക്ഷവും മലിനമാക്കുന്നതിനെതിരെ ഇത്തരം ശിക്ഷാനടപടികളൊന്നും ഉറപ്പാക്കുന്നില്ല എന്നതും കൗതുകകരമായ കാര്യമാണ്.

2018 മാർച്ചിൽ മഹാരാഷ്ട്രയിലെ കർഷകർ മുംബൈയിലേക്ക് വലിയ മാർച്ച് നടത്തി. മറക്കരുത്, ഗ്രാമങ്ങളിൽ അഗ്നി ജ്വലിക്കുന്നു എന്ന് ഈ പംക്തിയിൽ ഞാൻ ലേഖനമെഴുതിയിരുന്നു. ആ സമരം മഹാരാഷ്ട്ര സർക്കാർ ഒത്തുതീർപ്പാക്കിയത് കർഷകരുടെ ആവശ്യങ്ങളോട് അനുകൂലമായി പ്രതികരിച്ചുകൊണ്ടാണ്. കേന്ദ്ര സർക്കാരിനും ഉണരാനുള്ള സമയമാണിത്. ആ പാവപ്പെട്ട കർഷകരെ ഇങ്ങനെ തണുപ്പത്ത് നിർത്തരുത്. അവർ അന്നം ഉത്പാദിപ്പിക്കുന്നവരാണ്.





ഷാജു തേക്കിൻകാട്ടിൽ

# അറിയാഞ്ഞല്ല



അവരുടെ വിയർപ്പു വീണാണ്,
ഇവരുടെ കുംഭയിൽ
വിജയം വിരിഞ്ഞത്!
അവരുടെ റൊട്ടിപ്പാത്രത്തിലെ
കരിയാറായ
വിശപ്പാണിവർക്ക്
നക്ഷത്രത്തിളക്കം
പകർന്നത്!
അവരുടെ കൊച്ചു കിനാക്കളാണ്
ഇവരുടെ സ്വപ്ന പത്രികയായത്!

അവരൊഴുക്കിയ ഉപ്പും
അവരുഴുതമണ്ണും
അവരുടെ ഉരുക്കളും
അവരുടെ മക്കളും
ഇവർക്ക് ശീതളസുഖമുറി
യേറ്റിയയേണികൾ!

അവരുടെ കണ്ണുനിറയില്ല..
അവരുടെ കണ്ണുകൾ
കരഞ്ഞു മടുത്തവ!
അവരുടെ ഉദരം
രണാങ്കണത്തിൽ
വിശപ്പിൽ തളരാറില്ല. ..
വിശപ്പാറ്റാൻ
ഉദരത്തെ മെരുക്കിയവരാണവർ !

അവരാണ് കർഷകർ
ഇവരാണ് അധികാരക്കൊതിയാർന്നവർ!
അവർക്കൊപ്പം ഞാനില്ല;
ഇവർക്കൊപ്പം ഞാനു്
വിയർക്കാതെ അപ്പം
ഭക്ഷിക്കാൻ കൊതിയുള്ള ഞാൻ!

അധ്വാനിക്കുന്നവരും
ഭാരം ചുമക്കുന്നവരും
തെരുവിൽ പട്ടിണി കിടക്കുമ്പോൾ
പണക്കിഴി സൂക്ഷിച്ച്
ഞാൻ മുപ്പതു നാണയം കൂടി തേടി നടക്കുന്നു..!




# പവിത്രം ഈ പാദമുദ്രകൾ

തന്റെ സ്വതസിദ്ധമായ പ്രവർത്തന ശൈലികൊണ്ട് തിരുവല്ല അതിരൂപതയുടെ ചരിത്രത്തിൽ നിറപ്പകിട്ടാർന്ന ഒരദ്ധ്യായം കൂട്ടിച്ചേർക്കാൻ ചുരുങ്ങിയ എട്ട് വർഷത്തെ ശ്രേഷ്ഠപുരോഹിത ശുശ്രൂഷകൊണ്ട് സാധിച്ച തിരുവല്ല അതിരൂപതയുടെ നാലാമത്തെ അദ്ധ്യക്ഷനായിരുന്ന പുണ്യശ്ലോകനായ ഐസക് മാർ യൂഹാനോൻ മെത്രാപ്പോലീത്തായുടെ വ്യക്തിത്വത്തെയും അജപാലന ശുശ്രൂഷകളെയും മറവിയുടെ മാറാലയ്ക്കുള്ളിൽ മറയാതെ മാറ്റ് തെളിക്കാനുള്ള തിരുവല്ല അതിരൂപതയുടെ മുഖ്യ വികാരി ജനറാൾ ബഹു. ചെറിയാൻ താഴമൺ അച്ചന്റെ ശ്രമത്തിന്റെ മൂർത്തരൂപമാണ് **പവിത്രം ഈ പാദമുദ്രകൾ** .

നേരിൽ കണ്ടവരിലും അവരിൽ നിന്ന് കേട്ടറിഞ്ഞവരിലും ഓർമ്മ കുറെക്കാലം നിലനില്ക്കും. എന്നാൽ, ക്രമേണ അത് മങ്ങും. അവിടെയാണ് നേരിൽ കണ്ടവരുടെയും അവരിൽ നിന്ന് കേട്ടവരുടെയും തലമുറ ചരിത്രമാകുന്നതിനു മുൻപ് അവരുടെ സ്മരണകൾ അക്ഷരരൂപത്തിലാക്കി അച്ചടിക്കുന്നതിന്റെ പ്രസക്തി. 1987 ഏപ്രിൽ മാസം 28-ാം തീയതി കാലം ചെയ്ത് കാലത്തിനപ്പുറത്തേക്കു കടന്ന അഭിവന്ദ്യ ഐസക് മാർ യൂഹാനോൻ പിതാവിന്റെ തുമ്പപ്പൂവിന്റെ നൈർമല്ല്യവും ലില്ലിപ്പൂവിന്റെ വെണ്മയും മുല്ലപ്പൂവിന്റെ സുഗന്ധവും ഇമ്പമായി ഇഴകെട്ടിയതും, സർവ്വർക്കും സാമീപ്യമരുളിയിരുന്നതും കരുതലാവശ്യമായിരുന്നവരെ കാരുണ്യത്തിന്റെ കണ്ണിലൂടെ കണ്ട് ചേർത്ത് പിടിച്ചിരുന്നതുമായ ജീവിതത്തെ മറവിയുടെ മാറാപ്പിനുള്ളിൽ മറയാതെ തെളിച്ചുനിർത്താനുള്ള ശ്രമത്തിന്റെ അച്ചടിരൂപമായി **പവിത്രം ഈ പാദമുദ്രകൾ** പ്രസിദ്ധീകൃതമായിരിക്കുന്നത്.

കാതോലിക്കാബാവായും, മെത്രാപ്പോലീത്തമാരും, വൈദികരും സന്യസ്തരും അല്മായരുമായ നാല്പതിലധികം ആളുകൾ അവരുടെ അനുഭവങ്ങൾക്കും ഓർമ്മകൾക്കും അക്ഷരരൂപം നല്കിക്കൊണ്ട് മാർ യൂഹാനോൻ പിതാവിന്റെ പാദമുദ്രകൾ തെളിക്കാൻ സഹകരിച്ചിരിക്കുന്നു. ബുദ്ധിപരമായ വിവരങ്ങളെക്കാളുപരി ഹൃദയത്തിന്റെ സ്പന്ദനങ്ങളാണ് ഗ്രന്ഥത്തിൽ ഉടനീളം പ്രകടമായിരിക്കുന്നത്.

ചരിത്രസ്നേഹികൾക്കും, സഭാസ്നേഹികൾക്കും ചരിത്രപഠിതാക്കൾക്കും വായിക്കാനും സൂക്ഷിക്കാനും സമ്മാനമായി സമർപ്പിക്കാനും ഒരു ഉത്തമ ഗ്രന്ഥം.

*എഡിറ്റർ*
ചെറിയാൻ താഴമൺ

*പ്രസാധകർ*
തിരുവല്ല അതിരൂപത

പേജ 308. വില: 250/-

# സിറിൽ ബസേലിയോസ്
# കാതോലിക്കാ ബാവാ തിരുമേനി





## ജനുവരി 18
## ഓർമ്മപ്പെരുന്നാൾ

